*In ever Loving memory of*





**K. K .CHACKO**
ST.STEPHENS ORTHODOX CATHEDRAL,
**(Sunday School Secretary)**
**( 1954 - 2003 )**

**ANNAMMA CHACKO**

Kottoor House Kudassanad

inserted by

**CHACKO VARUGHESE &FAMILY**
**Prof. Dr. K.C.RAJU & FAMILY**
**MOLLYKUTTY BABU & FAMILY**
**CHACKO GEORGEKUTTY & FAMILY**



## എഡിറ്റോറിയൽ

**ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ**

ലോക പരിസ്ഥിതി ദിനാചരണവും നവ അധ്യയന വർഷാരംഭവും മാമാങ്കം പോലെ കൊണ്ടാടിയതാണ് ഈ മാസത്തിന്റെ പ്രത്യേകത. നാടിന്റെ നാനാഭാഗങ്ങളിലും ഈ വർഷവും ദശലക്ഷക്കണക്കിന് വൃക്ഷത്തൈകൾ നടപ്പെട്ടു. നടുകയല്ലാതെ നനയ്ക്കുവാനോ പരിപാലിക്കുവാനോ തയ്യാറാകാത്ത പുതിയ തലമുറ. ഒരു മരം നടീലിൽ പരിസ്ഥിതി സംരക്ഷിക്കാൻ കഴിയുമെന്ന് കരുതുന്ന പുതിയ തലമുറയൊരു പുനർചിന്തനത്തിന് തയ്യാറാകുമോ? ജീവജാലങ്ങളുടെ ആവാസ നിവാസ പ്രപഞ്ച വ്യവസ്ഥ പരിരക്ഷിക്കാതെ എങ്ങനെ പരിസ്ഥിതി സംരക്ഷിക്കാൻ ആകും? മലീമസമായ പരിസരങ്ങൾ സംശുദ്ധമാക്കാതെ പരിസ്ഥിതി പരിതാപസ്ഥിതിയിലേക്ക് കൊണ്ടെത്തിക്കുകയല്ലേ നാം ചെയ്യുന്നത്?

വിജ്ഞാനത്തോടൊപ്പം വിവേകവും വിശുദ്ധിയും വിഭാവനം ചെയ്തിരുന്ന പഴയ പവിത്രമായ കാഴ്ചപ്പാട് അന്യം നിന്നു പോകുന്നവെന്നതിന്റെ തെളിവാണ് മദ്യ മയക്കുമരുന്നുകളോടുള്ള വിദ്യാർത്ഥികളുടെ അഭിവാഞ്ഛ. വിനാശം വിതയ്ക്കുന്നുവെന്ന വിചിത്രമായ വർത്തമാനകാല വാർത്തകൾ പുതുമയല്ലാത്ത ഒന്നായിരിക്കുന്നു.

മാർക്ക് വാങ്ങലിൽ മുന്നിലെത്തിക്കുവാൻ കിടമത്സരം നടത്തുന്ന രക്ഷിതാക്കളും അധ്യാപകരും കുട്ടികളുടെ പരിസരങ്ങൾ പവിത്രമാക്കുവാൻ ബദ്ധശ്രദ്ധരാകേണ്ടിയിരിക്കുന്നു. ''ആത്മപ്രകാശം ലഭിച്ച കുട്ടികൾ വേഗം ലക്ഷ്യസ്ഥാനത്ത് എത്തുന്നു' എന്ന അബ്ദുൽ കലാമിന്റെ വാക്കിന് നമ്മൾ അടിയന്തിരമായി ശ്രദ്ധ കൊടുക്കേണം. ദൈവീകതയില്ലാത്ത ദൈന്യതാഭാവം ലെവലേശം ഇല്ലാത്ത പുതുതലമുറയ്ക്ക് ആത്മാംശം നഷ്ടപ്പെടുന്ന ദുരവസ്ഥയ്ക്ക് കാരണക്കാർ രക്ഷിതാക്കളും അധ്യാപകരും തന്നെയാണ്.

പ്രപഞ്ചത്തിന്റെ നിലനിൽപ്പിന് പരിസ്ഥിതി സംരക്ഷണം ജീവിത വ്രതമാക്കുന്ന ഒരു സമൂഹമായി നമുക്ക് മാറാം. വൈജ്ഞാനിക സമൂഹത്തെ വാർത്തെടുക്കുന്നതോടൊപ്പം ജീവിതശുദ്ധിയുള്ള, വൈവിധ്യങ്ങളിൽ ഏകത്വം നിലനിർത്തുന്ന ഭാരത സംസ്കാരത്തിന്റെ, മുൻ തലമുറകൾ കൈമാറി തന്ന ആത്മസംസ്കാരത്തിന്റെ അതിരുകൾ ലംഘിക്കാത്ത പുതിയ തലമുറയും പുതിയ പരിസരവും നമുക്ക് രൂപപ്പെടുത്താനും സംരക്ഷിക്കുവാനും നമുക്ക് ഈ ദിവസങ്ങളിൽ പ്രതിജ്ഞ എടുക്കാം.

ഇത് 'ഡ്രസ്സ് കോഡി'ന്റെ കാലം കൂടിയാണ്. കുട്ടികളെ തിരിച്ചറിയുവാൻ സ്കൂളിലും, കൂടാതെ സ്ഥാപനത്തെയും തൊഴിലിനെയും വേർതിരിച്ച് അറിയാൻ വ്യത്യസ്ത രീതിയിലും വിധത്തിലും അത് തൈപ്പിച്ചു ധരിക്കുന്നത് സർവ്വസാധാരണമാണ്. ഇത് ഒരുവന്റെ ഐഡന്റിറ്റിയെ കാണിക്കുന്നു. അതുകൊണ്ടുതന്നെ 'ഡ്രസ്സ് കോഡ് 'ധരിച്ചാൽ അതിന്റെ നിലയും വിലയും അനുസരിച്ച് മാത്രമേ പെരുമാറാവൂ എന്നതാണ് പ്രമാണം. വൈദിക വൃത്തിക്കും നിശ്ചിത ഡ്രസ്സ് കോഡ് ഉണ്ട്. സഭയിലെ വൈദികർക്ക് അവരുടെ ഔദ്യോഗിക വേഷമായ (കറുത്ത കുപ്പായം) വളരെ ലാഘവത്തോടെ കൂടി കൈകാര്യം ചെയ്തു വരുന്നതായി കാണുന്നുണ്ട്. ആരാധനയ്ക്ക് ഉപയോഗിക്കുന്ന തിരുവസ്ത്രങ്ങൾ വല്ലാതെ അങ്ങ് മോടിപിടിപ്പിച്ച് ആത്മീയ പ്രസരിപ്പിനപ്പുറം ആർഭാട പ്രകടനത്തിനുള്ള പ്രദർശന വസ്തുക്കൾ പോലെ കൈകാര്യം ചെയ്തു വരുന്നതായും കാണുന്നു. വാസ്തവത്തിൽ ഇത് ഒരു തിരുത്തലിന് കാലമായിട്ടുണ്ട് എന്നാണെന്റെ ധാരണ. കൗദാശിക വസ്ത്രധാരണത്തിലൂടെ ഓരോരുത്തരേയും ക്രിസ്തുവായാണ് ലോകം കാണുന്നതെന്ന സത്യം നാം മറന്നു പോയോ? അതുകൊണ്ടുതന്നെ കാതലായ മാറ്റങ്ങൾ വരുത്തുവാനോ ഗൗരവരഹിതമായി ഉപയോഗിക്കുവാനോ ആർക്കും അവകാശമില്ലയെന്ന് ഓർക്കണം.

ക്രിസ്തുവിന്റെ വസ്ത്രത്തിന്റെ തൊങ്ങലിൽ തൊട്ട സ്ത്രീക്ക് സൗഖ്യം ലഭിക്കുന്നു. ഇത് വസ്ത്രത്തിന് ക്രിസ്തുവിന്റെ ദിവ്യത്വം വസ്ത്രത്തിലേക്ക് വ്യാപിക്കുകയും അവന്റെ വസ്ത്രത്തിന്റെ തൊങ്ങലിലെങ്കിലും സ്പർശിച്ചാൽ സൗഖ്യം ലഭിക്കുമെന്നുള്ള സ്ത്രീയുടെ വിശ്വാസവും ഒരുമിക്കുമ്പോൾ അവിടെ അത്ഭുതം സംഭവിക്കുന്നു. ബന്ധം പവിത്രമായി മാറിയ വസ്ത്രത്തിൽ നിന്നും പകരുന്ന അമൂല്യ അനുഗ്രഹം, ഇരു ചേതന വസ്തുക്കൾക്കിടയിൽ ഒരു അചേതന വസ്തുവിലൂടെ ഒഴുകിയെത്തുന്ന പുതു ജീവന്റെ തുടിപ്പ് അത് രോഗസൗഖ്യമായി മാറുകയാണ്. ഇത് പിന്നീട് ശിഷ്യന്മാരിലും ക്രൈസ്തവ മുനി ശ്രേഷ്ഠന്മാരിലും കൂടി സംഭവിച്ചിട്ടുണ്ട്. ഇന്നും അത് സംഭവ്യം ആണ്.

ബഥേൽ പത്രിക
Since 1987
ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

Bethel Pathrika, P. B. No. 38, Chengannur, Kerala 689 121
+91 479 2451331
bethelpathrika@gmail. com www. bethelpathrika. org



വരിസംഖ്യ 250 രൂപ

## ഇതളുകളിൽ

| | | |
|---|---|---|
| 05 | ഇടയപത്രിക | ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ |
| 06 | തിരുമുറിവു സ്പർശിച്ച ഭാഗ്യശാലി | ഫാ. ഡോ. മാത്യൂസ് എം. ദാനിയേൽ |
| 09 | എഴുന്നേൽക്കുക, നാഴിക വന്നിരിക്കുന്നു | ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ |
| 13 | രസികത്വം തുളുമ്പുന്ന ചാണ്ടിസാർ | ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ |
| 15 | മനുഷ്യൻ പരിസ്ഥിതിയുടെ വക്താവ് | ഫാ. ഡോ. റിഞ്ചു പി. കോശി |
| 17 | മാനസാന്തരം, ദൈവരാജ്യം – സ്നാപക യോഹന്നാന്റെ പ്രവൃത്തികളിലൂടെ | ഫാ. ഡോ. വർഗ്ഗീസ് പി. ഇടിച്ചാണ്ടി |
| 19 | അർത്ഥങ്ങൾ മാറുന്ന ചെങ്കോൽ പ്രതീകങ്ങൾ | ഫാ. ഡോ. ജേക്കബ് മാത്യു |
| 22 | കളിപ്പാട്ടങ്ങളെക്കാൾ വിലയേറിയവർ... | എ.സി. ജോയി ചെറിയനാട് |
| 25 | DREAM KOCHI | ഷിബിൻ ഷാജി വർഗ്ഗീസ് |
| 27 | ബാലപത്രിക | |
| 29 | ക്വിസ് 10 | |
| 30 | ഭദ്രാസന വാർത്തകൾ | ഫാ. പി.കെ.കോശി |

**ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ**

പുത്തൻ ഉണർവും, പ്രതീക്ഷയും നൽകി കൊണ്ട് ഒരു പുതിയ അധ്യയന വർഷം കൂടെ ആരംഭി ക്കുകയായി. രണ്ടു മാസത്തെ ഒരു നീണ്ട വേനലവധിയുടെ ആലസ്യത്തിൽ നിന്ന് വിദ്യാർത്ഥികളും അധ്യാപകരും, അനധ്യാപകയും അടങ്ങുന്ന സമൂഹം സ്കൂളുകളിലേക്ക് എത്തുന്നു. പെരുമഴക്കാലം അകമ്പടി സേവിച്ച പഴയകാലം ഇന്ന് വിസ്മൃതിയിൽ ആകുന്നു. അസഹനീയമായ കടുത്ത വേനലിന് അത്രകണ്ട് അറുതി വരുത്താതെ പ്രകൃതി പാടെ മാറിയിരിക്കുന്നു. മാറാത്ത മനുഷ്യന് പ്രകൃതി നൽകുന്ന പാഠം. നമ്മുടെ പഠിത്തം ഇവിടെ നിന്നും ആരംഭിക്കാം.

നമ്മുടെ വിദ്യാഭ്യാസ പ്രക്രിയയിൽ ചടുലവും ക്രിയാത്മകവുമായ മാറ്റങ്ങൾ അനിവാര്യമായി ഉണ്ടാകണം. എന്തെങ്കിലും കാണാതെ പഠിച്ച് A+ വാരിക്കൂട്ടുന്നതോ, സൂപ്പർമാർക്കറ്റ് സംസ്കാരം പോലെ ഗ്രെയിസ് മാർക്കുകൾ വാരികോരി കൊടുക്കുന്നതോ അല്ല ആവശ്യം. വിദ്യാർത്ഥി സമൂഹ ത്തിനും അതോടൊപ്പം തന്നെ പൊതുസമൂഹത്തിനും നമ്മുടെ നാടിനും ഉതകുന്ന വിദ്യാഭ്യാസ സമ്പ്രദായം നമ്മുടെ നാട്ടിലും ഉടലെടുക്കണം. മത്സരപരീക്ഷകളെ അഭിമുഖീകരിക്കാനുള്ള മാനസിക നിലവാരവും പക്വതയും നമ്മുടെ കുഞ്ഞുങ്ങൾക്ക് ഉണ്ടാകണം. യാത്ര സൗകര്യമോ, സാമ്പത്തിക പിൻബലമോ ഇല്ലാതിരുന്ന ഒരു കാലത്ത് കിലോമീറ്ററോളം നടന്നി രുന്ന, ദാരിദ്ര്യത്തിന്റെ പരാധീനതകൾക്കിടയിൽ അക്ഷരത്തെ കൈപിടിച്ച പഴയ തലമുറയിൽ നിന്ന് വിദ്യാഭ്യാസം കുട്ടികളുടെ മൗലികാവകാശമെന്ന അവസ്ഥാവിശേഷത്തിലേയ്ക്കുള്ള മാറ്റം നാം കാണാതെ പോകരുത്. പാരിസ്ഥിതികാവബോധം, മൂല്യബോധം, സാമൂഹ്യപ്രതിബദ്ധത ഇവയൊക്കെ പഠനക്രമത്തോടൊപ്പം പകർന്നു തരുന്ന സാക്ഷര കേരളത്തിന്റെ വക്താക്കളാണ് നിങ്ങളെന്ന ചിന്ത മനസ്സുകളിലുണ്ടാകണം. അച്ചടിച്ച പുസ്തക ത്താളുകളിൽനിന്നും ലഭ്യമാകുന്ന അറിവുകളേ ക്കാൾ പ്രായോഗികമായ അറിവുകളെ ഗവേഷണതല ത്തിലെത്തിക്കാനും നാടിന്റെ സാമൂഹ്യനന്മയ്ക്ക് അതുപയോഗിക്കാനും സാധിക്കുമ്പോഴാണ് വിദ്യാ ഭ്യാസ പ്രക്രിയ പൂർത്തികരിക്കപ്പെടുന്നത്. ഈ കാര്യ ങ്ങളിൽ നമ്മുടെ കുഞ്ഞുങ്ങളെ വഴികാണി ക്കുവാൻ നമ്മുടെ അധ്യാപകർക്കും മാതാപിതാക്കൾക്കും, വൈദീകർക്കും കഴിയണം.

നിരന്തരമായ പ്രോത്സാഹനവും ഇടപെടലും ആവശ്യമുള്ളവരാണ് നമ്മുടെ കുഞ്ഞുങ്ങൾ. എന്തെങ്കിലും പഠിപ്പിച്ചു പാഠഭാഗങ്ങൾ തീർക്കുകയല്ലാ. പഠിപ്പിക്കുന്നതോട് ഒപ്പം പുതിയ പാഠങ്ങൾ പഠിക്കാൻ ശ്രമിക്കുകയും പുതിയ അറിവുകൾ കുട്ടികൾക്ക് കൊടുക്കുവാൻ അദ്ധ്യാപകരും ശ്രദ്ധിക്കണം.

നല്ല പഠനാന്തരീക്ഷവും മെച്ചപ്പെട്ട കുടുംബാ ന്തരീക്ഷവും വീടുകളിൽ സൃഷ്ടിക്കേണ്ടത് മാതാ പിതാക്കളുടെ ഉത്തരവാദിത്വമാണ്. മക്കളുടെ വഴികളറിയാനും അവരെ ലക്ഷ്യത്തിലേയ്ക്കു നയി ക്കുന്ന ചൂണ്ടുപലകകളാകാനും രക്ഷിതാക്കൾ കൂടുതൽ ശ്രദ്ധകൊടുക്കേണ്ടിയിരിക്കുന്നു. മദ്യവും, മയക്കമരുന്നും, തിരിച്ചറിവ് ഇല്ലാതെ ഉള്ള തെറ്റായ സ്നേഹ ബന്ധങ്ങളും, മത തീവ്രവാദരീതികളും ഒക്കെ നമ്മുടെ സ്കൂളികളിൽ പോലും എത്ത പ്പെട്ടിരിക്കുന്നു. മൊബൈൽ, കംപ്യൂട്ടർ ഉപയോഗം നിയന്ത്രിക്കേണ്ടിയിരിക്കുന്നു. മാതാപിതാക്കൾ ഈ കാര്യങ്ങളിൽ അതീവ ശ്രദ്ധ ഉള്ളവരായിരിക്കണം. മക്കളുടെ പെരുമാറ്റത്തിൽ ഉണ്ടാകുന്ന ചെറിയ മാറ്റങ്ങൾ പോലും ശ്രദ്ധിക്കണം. അധ്യാപകരുമായി അടുത്ത ബന്ധം മാതാപിതാക്കൾക്ക് ഉണ്ടായിരിക്കണം. നല്ല കൂട്ടുകെട്ടുകളിലേയ്ക്കും നല്ലവരുമായുള്ള സഹവർത്തിത്വത്തിനും അവരെ വഴി നടത്തേണ്ടതും അതു പരിശോധിക്കേണ്ടതും രക്ഷിതാക്കളുടെ പ്രാഥമിക ദൗത്യമാണെന്ന കാര്യം മറന്നുപോകരുത്.

കുട്ടികളുടെ ഭാവിയെ പറ്റി അകാരണമായ ചിന്ത ആവശ്യമില്ല. നിർബന്ധമായല്ലാ, കുട്ടികളുടെ അഭിലാഷം തിരിച്ചറിഞ്ഞു. ഏതു വിഷയമെടുത്തു പഠിച്ചാലും ശുഭകരമായ ഭാവിയുണ്ടെന്നു മനസ്സിലാക്കി, കുട്ടികളുടെ സ്വപ്നങ്ങളെ പിന്തുണയ്ക്കാൻ ശ്രദ്ധിക്കണം.

നല്ല സമൂഹത്തിന്റെ ഭാവി നമ്മുടെ ഈ തമലമുറയിൽ ആണ് എന്ന് നാം മറക്കരുത്. അവരെ സ്വപ്നങ്ങൾ കാണാൻ പ്രേരിപ്പിക്കുകയെന്നത് അധ്യാപ കരും ആ സ്വപ്നങ്ങളുടെ പ്രായോഗികതയ്ക്കുവേണ്ട സാഹചര്യമൊരുക്കേണ്ടത് രക്ഷിതാക്കളുമാണ്. ചുരുക്കി പറഞ്ഞാൽ വിദ്യാർത്ഥിയും രക്ഷിതാവും അധ്യാപകനും ഒരേ ഹൃദയമായി പ്രവർത്തന സജ്ജമാകുമ്പോഴാണ് സമൂഹ നിർമ്മിതിയിൽ ശുഭോ ദർക്കമായ മാറ്റമുണ്ടാകുകയുള്ളൂ. അതിനുള്ള പ്രയത്നത്തിൽ നമുക്കു കൈകോർക്കാം. എല്ലാ കുഞ്ഞുങ്ങൾക്കും അധ്യാപക അനധ്യാപക സമൂഹ ത്തിനും എല്ലാ ആശംസകളും നേരുന്നു.





ഫാ. ഡോ. മാത്യൂസ് എം. ദാനിയേൽ



# തിരുമുറിവു സ്പർശിച്ച ഭാഗ്യശാലി

കർതൃശിഷ്യന്മാർ 12 പേരിലും വച്ച് ഒരർത്ഥത്തിൽ ഭാഗ്യശാലി എന്ന്, ഭാരതസഭയുടെ അപ്പോസ്തോലനായ വി. തോമാശ്ലീഹായെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. ഐഹിക ജീവിതകാലത്ത് കർത്താവിന്റെ മാറോട് ചാരിക്കിടന്ന വി. യോഹന്നാനെ കുറിച്ചു പറയുന്നുവെങ്കിലും ഉത്ഥിതനായ ക്രിസ്തുവിനെ സ്വന്തം കൈകൊണ്ട് സ്പർശിച്ച് സായൂജ്യമടയുവാൻ സാധിച്ചത് വി. തോമാശ്ലീഹായ്ക്കാണ്. പിന്നെ തോമസിനോട് നിന്റെ കൈനീട്ടി എന്റെ വിലാപ്പുറത്തിടുക (യോഹ 20 : 27) മറ്റുശിഷ്യന്മാർ കാണുക മാത്രമാണ് ചെയ്തത് എന്നാൽ തോമാശ്ലീഹയാകട്ടെ, കർത്താവിനെ തൊട്ട് വിലാവിൽ കൈ ഇട്ട് മനസ്സിലാക്കാൻ ഭാഗ്യം ലഭിച്ചു. (യോഹ 20 : 20)

തോമാശ്ലീഹായുടെ ജനനം എ. ഡി. ഒന്നാം നൂറ്റാണ്ടിൽ ഗലീലയിലെ പാൻസാധാ എന്ന പ്രദേശത്തായിരുന്നു കർത്താവിന്റെ ശിഷ്യഗണത്തിൽപെടുന്നതിന് മുൻപുള്ള വിവരങ്ങളൊന്നും ലഭ്യമല്ല. എങ്ങനെയാണ് ഈ ഗണത്തിലേക്ക് ചേർക്കപ്പെട്ടതെന്നു രേഖകളൊന്നും ലഭ്യമല്ല. പേരിന്റെ അർത്ഥം നോക്കുകയാണെങ്കിൽ എബ്രായഭാഷയിൽ ഇരട്ട എന്നും അരമായ ഭാഷയിൽ taoma എന്നും ഗ്രീക്ക് ഭാഷയിൽ Thomas എന്നുമാണ്. അർത്ഥം ഒന്നുതന്നെ ഇരട്ട. ദിദിമോസ് എന്ന അപരനാമവും ശ്ലീഹായുടെ ആയിരുന്നു (യോഹ 20 :24). യൂദാ എന്ന് മറ്റോരു പേരും ശ്ലീഹായ്ക്കുണ്ടായിരുന്നു എന്ന് ഡേവിഡ് സ്മിത്ത് എന്ന എഴുത്തുകാരൻ പറയുന്നു. സംശയാലുവായ തോമസ് എന്നും ചിലർ ശ്ലീഹായെ സംബോധന ചെയ്യാറുണ്ട്. ഞാനവന്റെ കൈകളിൽ ആണിപ്പഴുത് കാണുകയും ആണി പഴുതിൽ വിരൽ ഇടുകയും, അവന്റെ വിലാപ്പുറത്ത് കൈ ഇടുകയും ചെയ്തിട്ടല്ലാതെ എന്നു വിശ്വസിക്കുകയില്ല എന്ന് പറഞ്ഞതിന്റെ അടിസ്ഥാനത്തിലാണ് അങ്ങനെ വിശേഷിപ്പിക്കുന്നത്. ഇത് സത്യത്തെ നിഷേധിക്കുന്ന സംശയമല്ല പിന്നെയോ കർത്താവിന്റെ കഷ്ടാനുഭവത്തെയും ഉയർത്തെഴുന്നേൽപിനെയും കുറിച്ച് ഏവരും മനസ്സിലാക്കുന്നതിന് സഹായകമായ ഒരു പ്രസ്താവനയാണെന്നാണഭിപ്രായം. മാത്രമല്ല വിശ്വാസത്തിലേക്ക് തന്നെ നയിച്ച സംശയം കർത്താവിന്റെ ദൈവത്വത്തെ (Divinity) സംശയരഹിതമന്യെ അരക്കിട്ടുറപ്പിക്കുന്നതിന് സഹായകമാകുകയും ചെയ്തു. അങ്ങനെയാണ് ''എന്റെ കർത്താവും എന്റെ ദൈവവുമേ'' എന്ന് സാക്ഷിക്കുവാൻ ഇടയായതും.

ശ്ലീഹായുടെ കർതൃശിഷ്യഗണത്തിൽ ചേർക്കപ്പെടുന്നതിന് മുൻപ് എന്തു ചെയ്തിരുന്നുവെന്നോ കുടുംബത്തെക്കുറിച്ചോ വിവരങ്ങളൊന്നും തന്നെ വി. വേദപുസ്തകത്തിൽ വിവരിക്കുന്നില്ല. എന്നാൽ ശിഷ്യഗണത്തിലായശേഷം ശിഷ്യൻമാരോട് ചേർന്ന് മീൻപിടുത്തതിന് പോയതിനെക്കുറിച്ച് പറയുന്നു. തോമസും, നഥാനിയേലുംലും, ഫിലിപ്പോസും പത്രോസിനോടൊപ്പം മീൻ പിടിക്കാൻ പോകുന്നതിനെക്കുറിച്ച് പറയുന്നുണ്ട് (യോഹ 21 : 2-8) മത്തായി ശ്ലീഹാ (ലേവി) റോമാ ഗവൺമെന്റിന്റെ കരം പിരിക്കുന്ന

ജോലിയിൽ വ്യാപൃതനായിരുന്നു എന്നതൊഴിച്ചാൽ മറ്റെല്ലാവരും തന്നെ മീൻപിടുത്തക്കാരായിരുന്നു എന്നാണ് കാണുവാൻ കഴിയുന്നത്.

സമവീക്ഷണ സുവിശേഷങ്ങളിൽ (Synoptes gospels) 12 ശിഷ്യൻമാരുടെ പേരുകൾ വിവരിക്കുന്നയിടത്തു മാത്രമാണ് തോമാശ്ലീഹായുടെ പേരു കാണുന്നത് (മത്താ 10 :3, മർക്കോസ് 3 :18, ലൂക്കോസ് 6:15). എന്നാൽ വി. യോഹന്നാന്റെ സുവിശേഷത്തിൽ പ്രധാന കഥാപാത്രങ്ങളിലൊരുവനായിട്ടാണ് ചിത്രീകരിക്കപ്പെട്ടിരിക്കപ്പെട്ടിരിക്കുന്നത്. ഉത്ഥിതനായ ക്രിസ്തുവിനെ തന്റെ വ്യക്തിഗത ജീവിതത്തിൽ തൊട്ടനുഭവിച്ചതിന്റെ വെളിച്ചത്തിൽ സാക്ഷിക്കുന്നതായിട്ടാണ് യോഹന്നാൻ വിവരിക്കുന്നത്. തന്റെ സാക്ഷ്യം ശ്ലീഹന്മാരുടെ സാക്ഷ്യങ്ങളിൽ വച്ച് ഏറ്റവും ശ്രേഷ്ഠമായ ഒന്നായിരുന്നു, ''എന്റെ കർത്താവും എന്റെ ദൈവവുമേ'' എന്നത്. My Lord and My God (യോഹ 20 : 28)

ശ്ലീഹായുടെ മറ്റൊരു സവിശേഷത എടുത്തു കാണിക്കുന്നത് തന്റെ ആഴമായ വിശ്വാസത്തിൽ നിന്ന് ഉത്ഭവിക്കുന്ന തന്റെ ധൈര്യമാണ്. ഇതു മറ്റു ശിഷ്യന്മാരിൽ നിന്ന് തന്നെ വ്യത്യസ്ഥനാക്കുന്നു. കർത്താവിന്റെ കുരിശാരോഹണത്തിന് മുൻപ്, താൻ യഹൂദയിലേക്കു പോകുവാൻ ഭാവിച്ചപ്പോൾ ശിഷ്യന്മാർ ചോദിക്കുന്നു ഗുരോ അങ്ങയെ കല്ലെറിയുവാനും നശിപ്പിക്കുവാനും യഹൂദന്മാർ ഭാവിച്ചിരിക്കുമ്പോൾ അവിടേക്ക് പോകയാണോ എന്ന്. എന്നാൽ ധൈര്യസമേതം മറ്റു ശിഷ്യന്മാരോടായി തോമാശ്ലീഹാ പറയുന്നു അവനോടു കൂടെ മരിക്കേണ്ടതിന് നാമും പോക (യോഹ 11:16). അതുപോലെ തന്നെ ക്രൂശുമരണത്തിന് ശേഷമുള്ള സാഹചര്യം നോക്കിയാൽ യഹൂദൻമാരോടുള്ള പേടി നിമിത്തം ആരും തന്നെ പുറത്തിറങ്ങുവാൻ ധൈര്യപ്പെടാതെയിരിക്കുമ്പോൾ ശ്ലീഹാ ധൈര്യസമേതം പുറത്ത് സഞ്ചരിച്ച് എന്നു വേണം കരുതുവാൻ. അതുകൊണ്ടാണ് കർത്താവിന്റെ ആദ്യ പ്രത്യക്ഷതയിൽ ശിഷ്യന്മാർക്കൊപ്പം തോമാശ്ലീഹാ സന്നിഹിതനാകാതിരുന്നത് (യോഹ 20:2-4). യഹൂദന്മാരെ പേടിച്ച് ശിഷ്യന്മാർ വാതിലടച്ച് അകത്തിരിക്കുകയായിരുന്നു.

ശിഷ്യസമൂഹത്തിലെ പ്രത്യേക സംഘത്തിലും തോമാശ്ലീഹായുടെ സാന്നിദ്ധ്യം വിവരിക്കുന്നുണ്ട്. തിബരിയോസ് കടൽക്കരയിൽ കർത്താവ് പ്രത്യക്ഷപ്പെട്ട സംഭവമാണിത്. ശീമോൻ പത്രോസും, ദിദിമോസ് എന്ന തോമസും ഗലീലയിലുള്ള കാനായിലെ നഥാനിയേലും സെബദിമക്കളും അവന്റെ ശിഷ്യന്മാരിൽ വേറെ 2 പേരും ഒരുമിച്ച് കൂടിയിരുന്നു (യോഹ. 21:2). ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു. ഞാൻ പോകുന്നയിടത്തേക്കുള്ള വഴി നിങ്ങൾ അറിയന്നു എന്നും അത്താഴസമയത്ത് കർത്താവ് പറഞ്ഞപ്പോൾ മറ്റു ശിഷ്യന്മാർ മിണ്ടാതിരുന്നിട്ടും നീ എവിടേക്ക് പോകുന്നു എന്ന് ഞങ്ങൾ അറിയുന്നില്ല, പിന്നെ വഴി എങ്ങനെ അറിയും എന്ന് ചോദിക്കുന്നതിനുള്ള ധൈര്യം തോമാശ്ലീഹയ്ക്കുണ്ടായിരുന്നു (യോഹ 14:5,6). അതിന് മറുപടിയായി കർത്താവ് പറഞ്ഞതാണ് ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു എന്ന്. (I am the Truth, Way and Life) ശിഷ്യന്മാരുടെ പേരു വിവരിക്കുന്ന ലിസ്റ്റിൽ എല്ലാം തോമാശ്ലീഹായുടെ പേരും, വി. വേദപുസ്തകത്തിൽ കാണുന്നുണ്ട്. കർത്താവിന്റെ മൂന്നരവർഷത്തെ പരസ്യ ശുശ്രൂഷയിലുടനീളം തോമാശ്ലീഹായുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നു.

തോമാശ്ലീഹായുടെ പ്രേഷിത പ്രവർത്തനത്തെക്കുറിച്ച് വേദപുസ്തകത്തിൽ നിന്നല്ലാതെയുള്ള ചരിത്രപരമായ തെളിവുകളും വളരെ വിശ്വസ്തതയുള്ളതാണ്. നമുക്ക് ലഭിക്കുന്നതും ചരിത്രകാരനായ യൗസേബിയോസിൽ നിന്നാണ്. ആദിമ ക്രിസ്തീയ സഭയേപ്പറ്റി ആധികാരികമായി വിവരിക്കുന്ന പണ്ഡിതനാണ് യൗസേബിയോസ്. അദ്ദേഹം പറയുന്നത് പെന്തിക്കോസ്തിക്കുശേഷം തോമാശ്ലീഹാ പലസ്തീൻ വിട്ട് ഓസറോയെനെയ്ക്കും (ഇപ്പോഴത്ത തുർക്കി) ഉത്തര സിറിയക്കും പോയി പ്രവർത്തിച്ചു എന്നാണ്. കൂടാതെ റോമാ സാമ്രാജ്യം വിട്ട് അർമീനിയ, പാർത്തിയ എന്നിവിടങ്ങളിലും സുവിശേഷീകരണം നടത്തിയെന്ന് അദ്ദേഹം രേഖപ്പെടുത്തുന്നുണ്ട്. അവിടെ നിന്നും എ.ഡി. 50ൽ യരുശലേം കൗൺസിലിൽ സംബന്ധിക്കാനായി തിരികെ പോയി. അതിനു ശേഷം എഡി 52ൽ ഇന്ത്യയിലേക്കു പോയി എന്ന് യൗസേബിയോസ് പറയുന്നു. ശ്ലീഹായുടെ ഇന്ത്യയിലെ പ്രേഷിത പ്രവർത്തി അംഗീകരിക്കപ്പെട്ടിട്ടുള്ളതാണെന്നും എന്നും പറയുന്നു... റോമാ സാമ്രാജ്യത്തിനു പുറത്ത് മുകളിൽ പറഞ്ഞ സ്ഥലങ്ങളിലെ സുവിശേഷീകരണത്തിനു ശേഷം യാത്ര ചെയ്ത് ദക്ഷിണേന്ത്യയിൽ തമിഴകം വരെ എത്തി (അന്നത്തെ ചോളസാമ്രാജ്യം), കൊടു

ങ്ങല്ലൂർ, വടക്കൻ പറവൂർ തുടങ്ങി ഏഴു പള്ളികൾ സ്ഥാപിച്ച സ്ഥലങ്ങളിലെല്ലാം സന്ദർശിച്ച് സുവിശേഷം അറിയിക്കുകയും ജനങ്ങളെ ക്രിസ്തു മതത്തിലേക്ക് ചേർക്കുകയും ചെയ്തു. അപ്പോസ്തോലന്റെ അവസാന നാളുകൾ ഇന്ത്യയിലായിരുന്നു എന്നും തന്റെ രക്തസാക്ഷി മരണം ഇന്ത്യയിലായിരുന്നു എന്നതിനും തർക്കമില്ല.

ആക്ട് ഓഫ് തോമസ് എന്ന ഗ്രന്ഥ (എ.ഡി. 200) ത്തിൽ പറയുന്നുണ്ട് ശ്ലീഹാ ദക്ഷിണേന്ത്യയിൽ പോയി സുവിശേഷീകരണം നടത്തിയെന്നും അവിടെ രക്തസാക്ഷിമരണം വരിച്ചു എന്നും. ഇന്ത്യയിലെ സെന്റ് തോമസ് ക്രിസ്ത്യൻ പാരമ്പര്യം അനുസരിച്ചും, എഡി 52ൽ ശ്ലീഹാ അന്നത്തെ ഒരു സുപ്രധാന പട്ടണമായ മുസിരീസിൽ യഹൂദ കച്ചവടക്കാരനായ ഹാബാനോടൊപ്പം കപ്പലിറങ്ങി എന്നും എഡി 72 ൽ മൈലാപ്പൂരിൽ വച്ച് രക്തസാക്ഷി മരണം വരിക്കുന്നതിന് മുൻപായി മലബാർ കോസ്റ്റിലുടനീളം സുവിശേഷം പ്രസംഗിച്ചു എന്നും കൂടാതെ മരണം വരിക്കുന്നതിനു മുൻപായി ചൈനയിൽ പോയി സുവിശേഷം അറിയിച്ച ശേഷം ഇന്ത്യയിൽ തിരിച്ചെത്തി എന്നും പറയുന്നുണ്ട്.

കേരളത്തിലെ പ്രേക്ഷിത പ്രവർത്തനത്തിലൂടെ പകലോമറ്റം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നീ കുടുംബങ്ങളുൾപ്പെടെ അനേകരെ മാമോദീസാ മുക്കി എന്നും താഴെ പറയുന്ന ഏഴര പള്ളികൾ സ്ഥാപിച്ചു മെന്നുമാണ് പാരമ്പര്യം.

1. കൊടുങ്ങല്ലൂർ-പുരാതീന കാലത്ത് വിദേശബന്ധം ഉണ്ടായിരുന്ന ഒരു പ്രധാന തുറമുഖ പട്ടണമായിരുന്നു ഇത്. തോമാശ്ലീഹ ഇവിടെ പള്ളി സ്ഥാപിച്ചു 1505 ൽ പോർച്ചുഗീസുകാർ അത് ആക്രമിച്ച് കൈവശപ്പെടുത്തി. അതിനുശേഷം 1662ൽ ഡച്ചുകാർ അവരെ തോൽപിച്ച് പട്ടണം പിടിച്ചു.
2. പാലയൂർ- കുന്നംകുളത്ത് ചാവക്കാടിനടുത്തുള്ള സ്ഥലം. ഇവിടെ തോമാശ്ലീഹ അത്ഭുതം പ്രവർത്തിച്ചു . ബ്രാഹ്മണരെ ക്രിസ്തുവിലേക്കാകർഷിച്ചു എന്നും തുടർന്നു പള്ളി സ്ഥാപിച്ചു എന്നും പറയുന്നു. ഇപ്പോഴുള്ള പള്ളി ഹൈന്ദവ ക്ഷേത്രത്തിന്റെ അടിസ്ഥാനത്തിലാണ് പണിയപ്പെട്ടിട്ടുള്ളതെന്ന് പറയപ്പെടുന്നു.
3. കോട്ടയ്ക്കാവ് (പറവൂർ) - തോമാശ്ലീഹാ ഇവിടം സന്ദർശിച്ചുവെന്നും അനേകം ബ്രാഹ്മണർ സ്നാനം സ്വീകരിച്ചുവെന്നും ക്ഷേത്രം പള്ളിയായി മാറ്റപ്പെടുകയും കുരിശ്, സ്ഥാപിക്കുകയും ചെയ്തു എന്നുമാണ് പാരമ്പര്യം. ടിപ്പു സുൽത്താന്റെ ആക്രമണത്താൽ അന്നത്തെ ദേവാലയം നഷ്ടമായി. ഇപ്പോഴുള്ള ദേവാലയം കത്തോലിക്കാ സഭ പണിയുകയുണ്ടായി.
4. കോക്കമംഗലം (കൊക്കോതമംഗലം) - ആലപ്പുഴ ജില്ലയിൽ തണ്ണീർമുക്കത്ത് ആണ് സ്ഥാനം. കത്തോലിക്ക ദേവാലയം ഇപ്പോൾ അവിടെ സ്ഥിതി ചെയ്യുന്നു. ആദ്യത്തെ പള്ളി നിലനിൽക്കുന്നില്ല
5. നിരണം-പുരാതനനാമം നീർമണ്ണ് എന്നായിരുന്നു. അന്ന് അത് നാവിക വാണിജ്യ കേന്ദ്രമായിരുന്നു. തൃക്കലാലേശ്വരം ക്ഷേത്രത്തിന് സമീപം ശ്ലീഹാ സ്ഥാപിച്ച കുരിശ് വിരോധികൾ പിഴുതെറിഞ്ഞുവെന്നും ആറ്റിൽക്കൂടി ഒഴുകിയപ്പോൾ തോമാശ്ലീഹാ ഇപ്പോഴത്തെ ദേവാലയം സ്ഥിതി ചെയ്യുന്ന സ്ഥലത്ത് സ്ഥാപിച്ച് പള്ളി പണിതുവെന്നും വിശ്വസിക്കുന്നു. പുതുക്കി പണിത ദേവാലയം 1912ൽ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി കൂദാശ ചെയ്തു. ഒന്നാം മാർത്തോമ്മായുടെ സ്ഥാനാരോഹണം ഇവിടെ വച്ച് ആയിരുന്നു. മാർത്തോമ്മ ഒന്നാമനും മാർത്തോമ്മാ അഞ്ചാമനും ഈ പള്ളിയിലാണ് കബറടിങ്ങിയിരിക്കുന്നത്. 1975ൽ മലങ്കരസഭയിലെ 5 പേർക്ക് ഇവിടെവച്ച് മേൽപ്പട്ടസ്ഥാനം നൽകി.
6. കൊല്ലം - പുരാതനകാലത്ത് സുപ്രധാനമായ ഒരു തുറമുഖ പട്ടണമായിരുന്നു കൊല്ലം. തോമാശ്ലീഹാ കൊടുങ്ങല്ലൂരിൽ നിന്ന് കൊല്ലത്തുവന്ന് ഒരു വർഷത്തോളം താമസിച്ചുവെന്നും പള്ളി സ്ഥാപിച്ചുമെന്നും പറയപ്പെടുന്നു. എന്നാൽ അന്ന് സ്ഥാപിച്ച പള്ളി അറേബ്യൻ കടലാക്രമണത്തിൽ നശിച്ചുപോയി. പിന്നീട് നിർമ്മിക്കപ്പെട്ടിട്ടുള്ളതാണ് ഇപ്പോഴത്തെ തരീസ്സാ പള്ളി. തരീസ്സാ പള്ളി ചെപ്പേടുകൾ വളരെ പ്രാധാന്യമുള്ളതാണ്. അന്നത്തെ ഭരണാധികാരിയായിരുന്ന സ്ഥാനു രവിവർമ്മ രാജാവാണ് പള്ളി പണിയാൻ സ്ഥലം അനുവദിച്ചത്.
7. നിലയ്ക്കൽ- ഏഴരപള്ളികളിൽ ഒന്നാണിത്. ഈ സ്ഥലത്തിന് ചായൽ എന്നും ചില ഡോക്യുമെന്റസിൽ കാണുന്നു. പഴയ കാലത്തെ ഒരു പ്രധാന പട്ടണമായിരുന്നു അത് എന്നും തോമാശ്ലീഹാ

ശേഷം 12-ാം പേജിൽ

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ





# എഴുന്നേൽക്കുക, നാഴിക വന്നിരിക്കുന്നു

ഉത്തരാധുനികതയും സാമൂഹിക മാധ്യമങ്ങളും നിർമ്മിത ബുദ്ധിയും (Artificial Intelligence) സൃഷ്ടിച്ച പുത്തൻ സാമൂഹിക ക്രമത്തിലാണ് ക്രിസ്തീയ സാക്ഷ്യം നിർവ്വഹിക്കുന്നത്. സാമൂഹികവും ആത്മീയവും ഗാർഹികവുമായ നിരവധി വെല്ലുവിളികൾ വിശ്വാസികൾക്ക് നേരിടേണ്ടി വരുന്നു. ഇത്തരം സാഹചര്യങ്ങളിൽ സത്യം (Truth), നീതി (Justice), സമത്വം (equality), സ്നേഹം (love), സമാധാനം (peace), സുതാര്യത (transparency), കൃത്യത (accountability) എന്നീ മൂല്യങ്ങളിൽ അധിഷ്ഠിതമായി ഏവരേയും വിഭാഗീയതയില്ലാതെ ഉൾക്കൊള്ളുവാനും (Inclusion), അന്തസ്സും (dignity), ആത്മാഭിമാനവും (self esteem) സംരക്ഷിക്കുവാനും സഭൾക്ക് കഴിയണം. സഭയുടെ സാക്ഷ്യവും ശുശ്രൂഷയും ദൈവരാജ്യ മഹത്വത്തിനും നീതിയുടെ സംരക്ഷണത്തിനും ആയിത്തീരണം.

ആഗോളവൽക്കരണവും, ഇൻഫർമേഷൻ ടെക്നോളജിയും (Info-tech) ജൈവ സാങ്കേതിക വിദ്യയും (Bio-tech) മനുഷ്യ ജീവിതത്തിന്റെ സമഗ്രതലങ്ങളെയും സ്വാധീനിച്ചു കൊണ്ടിരിക്കുകയാണ്. ഇവ സൃഷ്ടിക്കുന്ന സാധ്യതകളും വെല്ലുവിളികളും സഭകളുടെയും വിശ്വാസികളുടെയും മുമ്പിൽ വേണ്ടത്ര ശ്രദ്ധയിൽപ്പെട്ടില്ല. നിരവധി ആഭ്യന്തര പ്രശ്നങ്ങൾ, സഭകളിൽ വിവാദങ്ങൾ സൃഷ്ടിക്കുമ്പോൾ ലോക ജീവിതത്തെയും പുതുതലമുറയേയും ബാധിക്കുന്ന നൂതന പ്രശ്നങ്ങൾക്ക് സഭകൾ വേണ്ടത്ര പ്രാധാന്യം കൊടുക്കാറില്ല.

കത്തോലിക്കാ സഭയുടെ രണ്ടാം വത്തിക്കാൻ കൗൺസിൽ നടന്ന 1960 മുതലാണ് കാലത്തിന്റെ സൂചനകൾ (signs of the times) തിരിച്ചറിയണമെന്ന ആഹ്വാനം ശക്തിപ്പെടുത്തിയത്. സഭകൾ സാമൂഹിക പ്രശ്നങ്ങൾ തിരിച്ചറിയുകയും ക്രിയാത്മകമായി അതിനോട് പ്രതികരിക്കുകയും ചെയ്യണമെന്ന പ്രബോധനമാണിത്. സാമൂഹിക, രാഷ്ട്രീയ, സാംസ്കാരിക, പാരിസ്ഥിതിക തലങ്ങളിൽ അനുദിനം വിവിധങ്ങളായ പ്രശ്നങ്ങൾ വർദ്ധിക്കുമ്പോൾ വേദശാസ്ത്രപരവും സഭാശാസ്ത്രപരവുമായി അവയോട് ഇടപെടുവാൻ കഴിയണമെന്നർത്ഥം. കാലത്തിന്റെ സൂചനകൾ തിരിച്ചറിയാത്ത സഭകൾക്ക് സാമൂഹികമായ നിലനില്പ് അപകടകരമാണ്. ഇത്തരം സാഹചര്യത്തിൽ ക്രിസ്തീയ ശുശ്രൂഷയിലെ ചില പുത്തൻ കാൽവറി അനുഭവങ്ങൾ എന്തെല്ലാമെന്ന് തിരിച്ചറിയണം.

**1. അന്താരാഷ്ട്ര കുടിയേറ്റം**

മലയാളി സമൂഹത്തിലെ പുതുതലമുറ അന്താരാഷ്ട്ര കുടിയേറ്റത്തിനായി കാത്തിരിക്കുകയാണ്. അമേരിക്ക, ഓസ്ട്രേലിയ, കാനഡ, ന്യൂസിലാൻഡ്, യു. കെ, ജർമ്മനി തുടങ്ങിയ രാജ്യങ്ങളിലേക്ക് പഠനത്തിനും തൊഴിലിനുമായി കുടിയേറ്റം ക്രമാതീതമായി വർദ്ധിക്കുകയാണ്. ലോക കുടിയേറ്റത്തിന്റെ 2022 ലെ റിപ്പോർട്ട് പ്രകാരം അടുത്ത വർഷങ്ങളിൽ കുടിയേറ്റം വിവിധ കാരണങ്ങളാൽ വർദ്ധിക്കുമെന്ന് വെളിപ്പെടുത്തുന്നു. മൂന്നു കോടിയിലധികം ഇന്ത്യാക്കാർ വിദേശത്തേക്ക് കുടിയേറി. പുതുതലമുറയ്ക്ക്

യു. കെ., കാനഡ, രാജ്യങ്ങളാണ് അഭികാമ്യം. കോവിഡാനന്തര യുവലോകം കുടിയേറ്റത്തെ വരവേൽക്കുകയാണ്. അതിരുകളില്ലാത്ത ലോകത്തേക്ക് വളരെ വേഗം പറന്നുയരാൻ മാനസിക ശേഷി നേടി, പുതിയ തലമുറ. സുരക്ഷിതത്വവും സ്വാതന്ത്ര്യവും നൽകുന്ന മികച്ച ജീവിത നിലവാരവും മികച്ച തൊഴിൽ സാധ്യതയും യുവതലമുറയെ വിദേശ കുടിയേറ്റത്തിലേക്ക് ആകർഷിക്കുന്നു. വ്യക്തി ജീവിതത്തിലേക്ക് അനധികൃത ഇടപാടുകൾക്ക് അവസരമില്ലാത്തതും രാഷ്ട്രീയക്കാരുടെയും പിടിയിൽ നിന്നും രക്ഷപെടാനുള്ള സാധ്യതയും ഉത്തമ ആരോഗ്യപരിപാലനവും യുവതലമുറയ്ക്ക് വിദേശത്തെ പുതുലോകം താല്പര്യം സൃഷ്ടിക്കുന്നു.

പടുകൂറ്റൻ പള്ളിയും, ശീതീകരിച്ച പ്രാർത്ഥനാഹാളും ആകർഷകമായ ടൈൽസിട്ട പള്ളിമുറ്റവും വിശ്വാസികൾ മോടി പിടിപ്പിക്കുവാൻ മത്സരിക്കുമ്പോൾ യുവതലമുറയ്ക്ക് പള്ളിയും ആത്മീയതയും അന്യമാകുന്നു. ജീവിതത്തിന് അർത്ഥവും അനുഭവവും ലഭിക്കുന്നതിനായി വിദേശ കുടിയേറ്റത്തിനായി പദ്ധതികൾ ആവിഷ്ക്കരിക്കുന്നു. മലയാളി സമൂഹം വളർത്തിയെടുത്ത ആർഭാട ജീവിത സൗകര്യങ്ങളും വമ്പൻ വീടുകളും തിരസ്കരിച്ച് യുവതലമുറ കുടിയേറുമ്പോൾ അടഞ്ഞുകിടക്കുന്ന വീടുകളും ഏകാന്തത, അനുഭവിക്കുന്ന വൃദ്ധസമൂഹവും ഒരു നേർക്കാഴ്ചയായി സഭകൾക്ക് മുമ്പിൽ എത്തുവാൻ തുടങ്ങി.

ഗൾഫ് കുടിയേറ്റം തൊഴിൽ തേടിയുള്ള യാത്ര ആയിരുന്നെങ്കിൽ വിദേശ കുടിയേറ്റം സ്ഥിര താമസം ലക്ഷ്യമാക്കിയുള്ളതാണ്. പുതിയ ടെക്നോളജികളും ചിന്തകളും വിശാലവും സ്വതന്ത്രവുമായ ലോകത്തേക്ക് യുവതലമുറയെ ആകർഷിക്കുകയാണ്. തൊഴിൽ തേടി ഇന്ത്യ വിടുവാനും, വിദേശത്ത് സ്ഥിരതാമസം നയിക്കുവാനുമുള്ള ആഗ്രഹം യുവജനങ്ങളിൽ വർദ്ധിക്കുമ്പോൾ, അവ സൃഷ്ടിക്കുന്ന സാധ്യതകളും വെല്ലുവിളികളും സഭകൾ വേണ്ടത്ര ശ്രദ്ധിച്ചിട്ടില്ല.

ഇടവക ശുശ്രൂഷയിൽ ധനിക -ദരിദ്ര ഭേദമില്ലാതെ ബാങ്ക് വായ്പ വഴി വിദേശ കുടിയേറ്റ സാധ്യതകൾ അന്വേഷിക്കുമ്പോൾ അവർക്ക് ആവശ്യമായ കൈത്താങ്ങലുകളോ, മാർഗ്ഗനിർദ്ദേശങ്ങളോ സാമ്പത്തിക പിന്തുണയോ സഭകളിൽ നിന്നും പ്രതീക്ഷിക്കുവാൻ വകയില്ല. വിദേശ പഠനത്തിനും ജോലിക്കുമായി പോയ ഭവനക്കാർ അനുഭവിക്കുന്ന സങ്കീർണ്ണമായ പ്രശ്നങ്ങളെ കേൾക്കുവാനും അഭിമുഖീകരിക്കുവാനും സഭകൾക്ക് പദ്ധതികൾ ഇല്ലാതെ വരുമ്പോൾ വിശ്വാസികൾ കാൽവറി അനുഭവത്തിൽ ആയിരിക്കും.

**2. സത്യാനന്തര കാലം**

മാധ്യമങ്ങൾ സൃഷ്ടിക്കുന്ന മായിക കാഴ്ചകളിൽ സത്യവും മിഥ്യയും തിരിച്ചറിയുവാൻ കഴിയാതെ വരുന്നു. അസത്യങ്ങളും അർദ്ധ സത്യങ്ങളും വിവര വക്രീകരണങ്ങളും മാധ്യമങ്ങൾ സംപ്രേഷണം ചെയ്യുമ്പോൾ സത്യം തമസ്ക്കരിക്കപ്പെടുന്നു. സത്യപ്രതീതി സൃഷ്ടിച്ച് അസത്യങ്ങളുടെ വ്യാപകമായ പ്രചാരണമാണ് ശക്തിപ്പെടുത്തുന്നത്. ഇത് സത്യാനന്തര കാലം (Post Truth Era) എന്ന് വിശേഷിപ്പിക്കപ്പെടുന്നു.

ഓക്സ്ഫോർഡ് ഇംഗ്ലീഷ് ഡിക്ഷണറിയിൽ പോസ്റ്റ് ടൂത്ത് (Post Truth) 2016 ലാണ് ഇടം നേടിയതെങ്കിലും ഈ വിഷയ വിശകലനങ്ങൾ 21-ാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ തന്നെ വ്യാപകമായിരുന്നു. പ്രശസ്ത ചിന്തകനായ റാൽഫ് കെയ്സ് (Ralph Keys) 2004 ൽ എഴുതിയ ദ് പോസ്റ്റ് ട്യൂത്ത് ഈറ എന്ന ഗ്രന്ഥത്തിന്റെ (The post Truth Era: Dishonesty and Deception) ഉപതലക്കെട്ട് പുതിയ കാലത്തിന്റെ സൂചനകൾ അടയാളപ്പെടുത്തിയിരിക്കുന്നു. സത്യാനന്തര കാലഘട്ടം : സമകാലീക ജീവിതത്തിലെ അവിശ്വസ്തവും വഞ്ചനയുമെന്ന് റാൽഫ് കെയ്സ് പ്രവചിക്കുന്നു. നെറികേടും നേരുകേടും വാർത്തയിലും ദൃശ്യത്തിലും ക്രിത്രിമത്വം സൃഷ്ടിച്ച് സാങ്കേതികത വഴി പ്രചരിപ്പിക്കുമ്പോൾ തെറ്റിധാരണയും വ്യാജ പ്രതിച്ഛായയും സമൂഹത്തിൽ സൃഷ്ടിക്കും.

പ്രശസ്ത ചിന്തകരായ ഹെർമ്മൻ എസ് എഡ്വവേർഡും നോം ചോക്സിയും 1994 ൽ എഴുതിയ സമ്മത നിർമ്മിതി : ബഹുജന മാധ്യമങ്ങളുടെ അർത്ഥശാസ്ത്രം (Manufacturing Concent : The Political Economy of the Mass Media) എന്ന കൃതി മാധ്യമങ്ങളുടെ ഇരട്ടത്താപ്പ് വ്യക്തമാക്കുന്നു. മാധ്യമങ്ങൾ ബോധപൂർവ്വം സമ്മതം നിർമ്മിച്ചെടുക്കുകയാണ്. നിരന്തരമായി വ്യാജവാർത്തകൾ പ്രചരിപ്പിച്ചാൽ ബഹുജനങ്ങളിൽ അത് സത്യമെന്നുള്ള സമ്മതം രൂപപ്പെടും. വസ്തുതകളുമായി ബന്ധമില്ലാത്ത നുണപ്രചാരണങ്ങളും (Fake News) പരസ്യ വാർത്തകളും (Paid News) വൈകാരികതയ്ക്ക് പ്രാധാന്യം നൽകി ആകർഷകമായ ദൃശ്യങ്ങളിലും വാക്യഘടനയിലും അവതരിപ്പിക്കുമ്പോൾ സത്യം തമസ്ക്കരിക്കപ്പെടും. ഇപ്പോൾ

സ്വതന്ത്ര യൂട്യൂബുകാർ ലൈംഗികതയ്ക്കും ആക്ര മണങ്ങൾക്കും വിദ്വഷ സന്ദേശവാർത്തകൾക്കും പ്രാധാന്യം നൽകി ദൃശ്യവിഭവങ്ങൾ സൃഷ്ടിക്കുക യാണ്. ഇതുവഴി വമ്പൻ സാമ്പത്തിക ലാഭമാണ് ലഭ്യമാകുന്നത്. നവീനമായ സാങ്കേതികതയും ആർട്ടിഫിഷ്യൽ ഇന്റലിജൻസും സമന്വയിപ്പിച്ച് സാമൂഹിക മാധ്യമങ്ങൾ വഴി നടത്തുന്ന കുപ്രചാരണ ങ്ങൾ സഭയ്ക്കും സഭാ ശുശ്രൂഷകർക്കും നേരിടേണ്ടി വരുന്ന മാനഹാനിയും ഒറ്റപ്പെടലും അതീവ തീവ്രമാണ്.

എന്തും എവിടെയും ഏതു സമയത്തും (Anything + Any where + Any time = 24x7) നിരന്തരമായി ലഭ്യമാ കുന്ന പുതുകാലത്ത് സത്യമെന്ന് ദ്യോതിപ്പിക്കുന്ന വിവരണങ്ങളും വ്യാജ പ്രതീതികളും സൃഷ്ടിക്കുന്നു. ബഹുജന മാധ്യമങ്ങളും സാമൂഹിക മാധ്യമങ്ങളും സൃഷ്ടിക്കുന്ന നിർമ്മിത ബോധത്തെ ക്രിയാത്മക മായി പ്രതിരോധിക്കുവാൻ സഭകൾക്ക് കഴിയുന്നില്ല. നവ സാങ്കേതിക വിദ്യയും സാമൂഹിക മാധ്യമങ്ങളും നടപ്പാക്കുന്ന നെറികേടുകൾക്കും നേരുകേടുകൾക്കും സഭയും സഭാ ശുശ്രൂഷകരും ഇരയാക്കപ്പെടുമ്പോഴും സഭകൾ ഔദ്യോഗികമായി പുലർത്തുന്ന നിശബ്ദത വിശ്വാസികളെ അസഹ്യമാക്കുന്നു. ഇരകളാക്കപ്പെടു ന്നവർ കാൽവറി അനുഭവങ്ങളിൽ ജീവിതം നീറ്റിപ്പു കയ്ക്കും. സ്മാർട്ട് ഫോണുകളും ചെറു വീഡിയോ റീലുകളും, വാട്സാപ്പ്, ഫെയ്സ് ബുക്ക് പോസ്റ്റുകളും സഭാന്തരീക്ഷത്തിൽ സൃഷ്ടിക്കുന്ന പോർവിളികളും കലഹങ്ങളും 'അക്കപ്പോരിന്റെ സഭാ രാഷ്ട്രീയ മാണ്.' ഇത്തരം കാൽവറി അനുഭവങ്ങൾ തിരുത്ത പ്പെടുവാനും ഫലപ്രദമായി പ്രതിരോധിക്കുവാനു മുള്ള സംവിധാനം ഉണ്ടാകണം. സഭകൾ നേരിടുന്ന അതിഭീകരമായ ഇത്തരം സമ്മത നിർമ്മിതികളും വ്യാജ രേഖകളും അതീവ ദുരന്തമാണ്.

**3. വളരുന്ന മനുഷ്യ ദൈവങ്ങൾ**

ഇന്നത്തെ ലോകം ഡിജിറ്റൽ സംവിധാനങ്ങ ളിൽ കേന്ദ്രീകൃതമായ നെറ്റ് വർക്കിംഗ് സൊസൈ റ്റിയാണ് (Net working society). സൈബർ സൊസൈറ്റി, ഇൻഫർമേഷൻ സൊസൈറ്റി, പോസ്റ്റ് മോഡേൺ കാലം എന്ന വിളിപ്പേരുകളുണ്ട്. ഇവ എല്ലാം രൂപപ്പെട്ടത് ഇൻഫർമേഷൻ ടെക്നോളജിയും ഇന്റർനെറ്റും രൂപപ്പെ ടുത്തിയ മാധ്യമ യുഗത്തിന്റെ പശ്ചാത്തലത്തിലാണ്. സാമൂഹിക മാധ്യമങ്ങളും ഗൂഗിൾ കാലവും കടന്ന് ചാറ്റ് ജിപിടി (chat gpt) വഴി എന്തും സൃഷ്ടിക്കുവാൻ കഴിയുന്ന കാലത്തിന്റെ അതിശക്തവും സങ്കീർണ വുമായ സൂചനകൾ സഭകൾ വിസ്മരിക്കരുത്.

യിസ്രായേൽ ചരിത്രകാരനായ 47 വയസ്സുള്ള (2023) യുവാൻ നോവ ഹരാരി (Youval Noah Harari) എഴുതിയ മൂന്ന് ഗ്രന്ഥങ്ങൾ ടെക്നോളജി സൃഷ്ടി ക്കുന്ന പുതുലോകത്തിന്റെ ചരിത്രം എഴുതുന്നുണ്ട്. മനുഷ്യന്റെ ഭൂതകാലം : മനുഷ്യ രാശിയുടെ ഹൃസ്വ ചരിത്രം (Sapians : A brief history of humankind), ഹോമോ ഡ്യൂയുസ് (Homo Deus : A brief history of Tomorrow), ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ 21 പാഠങ്ങൾ (21 Lesson for 21 first century) തുടങ്ങിയ കൃതികൾ 200 ലക്ഷത്തിലധികം കോപ്പി വിറ്റഴിക്കപ്പെട്ടിട്ടുണ്ട്. ഈ കൃതികൾ മനുഷ്യൻ ടെക്നോളജിയിൽ അധിഷ്ഠി തരായി തീരുന്നു എന്ന് സ്ഥാപിക്കുന്നു.

സാങ്കേതിക വിദ്യയും ബയോടെക്നോളജിയും സമന്വയിപ്പിച്ച് ദൈവതുല്യരായ അമാനുഷ്യരെ (Super human) സൃഷ്ടിക്കുന്ന കാലം വരികയാണ്. ആർട്ടിഫി ഷ്യൽ ഇന്റലിജൻസും, റോബോർട്ട്സും, ഡേറ്റായും അൽഗോരിതവുമാണ് മനുഷ്യനെക്കാൾ പ്രാധാന്യം. ആരോഗ്യവും, സന്തോഷവും അധികാരവും പിടിച്ചെ ടുക്കുവാൻ കഴിയുന്ന ആരോഗ്യരംഗത്തെ സാങ്കേതി കത, മനുഷ്യരെ അമർത്യതയിലേക്ക് നയിക്കുവാൻ ശ്രമിക്കുന്നു. ലോകത്തെ ഭരിക്കുവാനായി ഡേറ്റകൾ (Data) ശക്തി നേടുന്നു. മനുഷ്യ കേന്ദ്രീകൃത ലോകം ഡേറ്റാ കേന്ദ്രീകൃതമായി തീരും (Homocentric world view will be changed into Data Centric world view). ഇന്റർനെ റ്റിന്റെ ലോകമാണ് നാളെത്തെ ലോകം (Internet -of - All Things) എന്ന് യുവാൻ ഹരാരി വിഭാവനം ചെയ്യുന്നു.

മനുഷ്യൻ ഉദ്ദേശിക്കുന്നതെന്തും ക്ഷണനേര ത്തിൽ യാഥാർത്ഥ്യമാക്കുവാൻ കഴിയുന്ന 'ഡേറ്റാ യിസം' വഴി മനുഷ്യദൈവങ്ങളുടെ (Homo Deus) പുറപ്പാടാണ് കാത്തിരിക്കുന്ന ലോകത്തിന്റെ സാക്ഷ്യം. ഇന്റർനെറ്റും സാമൂഹിക മാധ്യമങ്ങളും മനുഷ്യ ബന്ധങ്ങളെയും സാമൂഹിക തലങ്ങളേയും വിച്ഛേദി ക്കും. ആർട്ടിഫിഷ്യൻ ഇന്റലിജൻസും ജൈവ സാങ്കേ തികതയും ലോകത്തെ സമഗ്രമായി കീഴ്മേൽ മറി ക്കുകയും ചെയ്യും (The rise of Artificial Intelligence and bio technology will രലൃമേശിഹ്യ ്യേമിform the world). കഴിഞ്ഞ കാലങ്ങളിൽ സംഭവിച്ച മാറ്റങ്ങളെക്കാൾ ദ്രുതഗതിയിലുള്ള മാറ്റങ്ങളാണ് വരാനിരിക്കുന്നത്. ഇത്തരത്തിൽ പുത്തൻ അൽഗോരിതങ്ങളും ജൈവ

സാങ്കേതികതയും സൃഷ്ടിക്കുന്ന സാമൂഹിക ജീവിതത്തിന്റെ സാധ്യതകളും വെല്ലുവിളിയും സഭകൾക്ക് ഇനിയും തിരിച്ചറിയുവാൻ കഴിഞ്ഞിട്ടില്ല.

സാമൂഹിക മാധ്യമങ്ങളുടെ സ്വീകാര്യതയും ആഗോള തലത്തിലുള്ള സ്വാധീനവും നിരവധി പ്രതിസന്ധികൾ സൃഷ്ടിച്ചുകൊണ്ടിരിക്കുകയാണ്. വളരെ സങ്കീർണ്ണമായ വേദവ്യാഖ്യാനങ്ങൾ നിർവ്വഹിക്കുവാൻ സഭാഗുരുക്കന്മാർ ശ്രദ്ധിക്കാറുണ്ടെങ്കിലും മനുഷ്യസമൂഹത്തെ സമഗ്രമായി സ്വാധീനിക്കുന്ന പുത്തൻ പ്രതിഭാസങ്ങളും അവ ഉൾക്കൊള്ളുന്ന കാൽവറി അനുഭവങ്ങളും വേണ്ടത്ര പഠന വിധേയമാക്കുന്നില്ല.

**4. ഉപസംഹാരം**

ക്രിസ്തീയ ശുശ്രൂഷയിൽ നേരിടുന്ന നിരവധി പ്രതിസന്ധികൾ സമകാലീക സൂചനകളുടെ വെളിച്ചത്തിൽ വിമർശനാത്മകമായി വിലയിരുത്തി വിളിയും ദൗത്യവും നിയോഗവും പൂർത്തിയാക്കുവാൻ കഴിയണം. ദൗത്യ നിർവ്വണത്തിലെ വിവിധ പ്രതിസന്ധികളും കഷ്ടതകളും ആത്യന്തികമായി അതിജീവിക്കുവാൻ കൃപയും ശക്തിയും പകരുന്നത് ദൈവസ്നേഹത്തിന്റെ അനശ്വരമായ ചൈതന്യമാണ്. സഭകളിൽ ഉണ്ടാകുന്ന കാലത്തിന്റെ ദുഃസൂചനകളും വെറുപ്പിന്റെയും തിന്മയുടെയും രാഷ്ട്രീയവും കൃത്യസമയത്ത് തിരിച്ചറിഞ്ഞ് ഫലപ്രദമായി സൗഖ്യപ്പെടുത്തുവാൻ കഴിയണം. സഭയെയും സമൂഹത്തെയും നിരപ്പിലേക്കും ഐക്യത്തിലേക്കും നയിക്കുന്നതിനായി എഴുന്നേൽക്കുന്നതിനും സഞ്ചരിക്കുന്നതിനുമുള്ള (Get up, Let us go) നാഴിക വന്നിരിക്കുന്നു (the hour has come !).ജാഗ്രതയോടെ കാലത്തിന്റെ നവീനമായ ദുഃസൂചനകളെ തിരിച്ചറിഞ്ഞ് പ്രവാചകത്വത്തോടെ കർമ്മ പദ്ധതികൾ സമൂഹത്തിൽ ആവിഷ്ക്കരിക്കുവാൻ സഭകൾക്ക് കഴിയണം.



8-ാം പേജിൽ നിന്നും തുടർച്ച

ഇവിടെ താമസിച്ചിരുന്നുവെന്നും പാരമ്പര്യമുണ്ട്. പഴയ ക്രിസ്തീയ ദേവാലയത്തിന്റെ ചില ഭാഗങ്ങൾ വനത്തിൽ കണ്ടെത്തിയെന്നും പറയപ്പെടുന്നു. വിവിധ എപിസ്കോപ്പൽ സഭകളുടെ കൂട്ടായ പ്രവർത്തനത്താൽ നിർമ്മിക്കപ്പെട്ടിട്ടുള്ളതാണ് ഇപ്പോഴത്തെ പള്ളി. പത്തനംതിട്ട ജില്ലയിൽ ആങ്ങമൂഴി എന്ന സ്ഥലത്താണിത് സ്ഥിതി ചെയ്യുന്നത്.

അരപ്പള്ളി - ദക്ഷിണതിരുവിതാംകൂറിൽ നാഗർകോവിലിലെ പത്മനാഭപുരത്തിനടുത്തുള്ള ഒരു സ്ഥലമാണ് തിരുവിതാംകോട് അരപ്പള്ളി സ്ഥിതി ചെയ്യുന്നത്. തോമാശ്ലീഹാ ഇവിടെ സന്ദർശിച്ചുവെന്നും പള്ളി സ്ഥാപിച്ചുമെന്നും പറയപ്പെടുന്നു. കുരിശു മാത്രമാണ് ശ്ലീഹാ സ്ഥാപിച്ചതെന്ന് പറയുന്നവരുമുണ്ട്. മദ്രാസിലെ പ്രേഷിത പ്രവർത്തനസമയത്ത് ക്രിസ്തുമതം സ്വീകരിച്ചവരെ തദ്ദേശവാസികൾ പീഡിപ്പിക്കാൻ തുടങ്ങിയപ്പോൾ തോമാശ്ലീഹ അവരെ ഇവിടേക്ക് കൂട്ടിക്കൊണ്ടുവന്നുവെന്നും (64 ചെട്ടിയാർ കുടുംബങ്ങൾ) അരപ്പള്ളി എന്നറിയപ്പെടുന്ന പള്ളി സ്ഥാപിച്ചുമെന്നുമാണ് പാരമ്പര്യം. ചെട്ടിമാർക്ക് താമസിക്കുവാനും പള്ളി പണിയുന്നതിനും തിരുവിതാംകോട്ട് അന്നത്തെ വേണാട്ട് രാജാവ് സ്ഥലം നൽകിയെന്നും പാരമ്പര്യമുണ്ട്.

തിരുശേഷിപ്പ് - നിഷേധിക്കപ്പെടാത്തതും പുരാതീനമായി നിലനിൽക്കുന്നതുമായ പാരമ്പര്യം അനുസരിച്ച് അസൂയാലുക്കളായ ഹൈന്ദവ പുരോഹിതന്മാർ എഡി 72 ഡിസംബർ 21ൽ തോമാശ്ലീഹായെ മൈലാപ്പൂരിൽ കൊലപ്പെടുത്തിയെന്നാണ് പാരമ്പര്യം. വേട്ടക്കാരുടെ അമ്പേറ്റ് മരണമടഞ്ഞു എന്നു പറയുന്നവരുമുണ്ട്. ഏതു രീതിയിലായാലും മൈലാപ്പൂരിൽ രക്തസാക്ഷിത്തീർന്നുവെന്നാണ് നാം വിശ്വസിക്കുന്നത്. സിറിയക്കാരൻ എഫ്രയിം എന്ന എഴുത്തുകാരൻ പറയുന്നു തോമസ് അപ്പോസ്തോലൻ ഇന്ത്യയിൽ വച്ച് കൊല്ലപ്പെട്ടു എന്നും അദ്ദേഹത്തെ എഡേസ്സയിൽ സംസ്കരിച്ചുമെന്നുമാണ്. ശ്ലീഹായുടെ തിരുശേഷിപ്പ് എഡി 394ൽ മൈലാപൂരിൽ നിന്ന് എഡേസയിൽ കൊണ്ടുപോയി എന്ന് പറയപ്പെടുന്നു. ജൂലൈ 3 ന് ദുക്റോനോ ആയി സിറിയൻ സഭയും നമ്മുടെ സഭയും ആചരിക്കുന്നു. പരിശുദ്ധ ഔഗേൻ ബാവ മൂസലിൽ നിന്ന് ലഭിച്ച തിരുശേഷിപ്പിന്റെ ഒരംശം അന്നത്തെ പാത്രിയർക്കീസിൽ നിന്ന് സ്വീകരിച്ച് ദേവലോകത്തുകൊണ്ടുവന്ന് പ്രത്യേക കബറിൽ സ്ഥാപിച്ചിട്ടുണ്ട്.



ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ 



# രസികത്വം തുളുമ്പുന്ന ചാണ്ടിസാർ

ഒരാൾക്ക് ഓരാളോട് ആകർഷണം തോന്നുവാൻ പലകാരണങ്ങളുണ്ടാകാം. സഭാകവി സി.പി. ചാണ്ടി സാറിനോട് എനിക്ക് ആകർഷണം തോന്നിയത് അദ്ദേഹത്തിന്റെ വസ്ത്രധാരണത്തിലും നടപ്പിലുമായിരുന്നു. വെള്ള ജുബായും മുണ്ടും തോളിലൊരു കാലൻ കുടയുമായി നടക്കുന്ന ചാണ്ടിസാർ എന്റെ ഇളംപ്രായത്തിൽ എന്നെ വല്ലാതെ ആകർഷിച്ചിട്ടുണ്ട്. പുറമേ മാത്രമല്ല, ഉള്ളിലും അദ്ദേഹം വെള്ളയായിരുന്നുവെന്ന് പിന്നീടുള്ള അദ്ദേഹവുമായുള്ള ബന്ധത്തിൽ ബോധ്യമായി. നിർമ്മല ഹൃദയനായ ചാണ്ടി സാറിനെക്കുറിച്ച് മിക്കവാറും എല്ലാവരും പറയുകയും എഴുതുകയും ചെയ്യുന്നത് പരിശുദ്ധ സഭയുടെ ആരാധനാ ഗാനശേഖരത്തിലേക്കുള്ള അദ്ദേഹത്തിന്റെ സംഭാവനകളെക്കുറിച്ചാകും. എന്നാൽ ചാണ്ടി സാറിലെ രസികത്വം നേരിട്ട് ചില സന്ദർഭങ്ങളിൽ അനുഭവിച്ചത് പങ്കുവയ്ക്കാനാണ് ഇവിടെ ശ്രമിക്കുന്നത്. ആദ്യമായി ചാണ്ടി സാറിനെ കാണുന്നത് ഓമല്ലൂർ പള്ളിയിൽ വച്ച് നടന്ന ഒരു ബാലസമാജം ക്യാമ്പിലാണ്. അദ്ദേഹം ഞങ്ങളെ പഠിപ്പിച്ച ഇടവകയെക്കുറിച്ചുള്ള ഒരു ചെറുകവിത ഇന്നും ഓർമ്മയിലുണ്ട്. ശരിക്കും അതിന്റെ നാലാമത്തെ വരിമാത്രമാണ് ഓർമ്മയിൽ തെളിഞ്ഞു നിൽക്കുന്നത്. ബാക്കി മൂന്നു വരികൾ നമ്മുടെ ചന്ദനപ്പള്ളിയിലെ പ്രീത് സാറിന്റെ സഹായത്തോടെ എഴുതുകയാണ്.

നല്ലിടവക ഒരു ബ്രുകാപ്പി
വീര്യമെഴും പൊടി പുരുഷന്മാർ
നാരികളതിലെ നറുംപാല്
പിള്ളാരോ പഞ്ചാര.

ഇതിൽ നാലാമത്തെ വരി ഞങ്ങൾ ആഘോഷമായി ചൊല്ലി, പിള്ളാരോ പഞ്ചാര' ഇത് പാടി ആനന്ദിക്കുമായിരുന്നു. ആ ക്യാമ്പിലെ തന്നെ മറ്റൊരു തമാശ ഇപ്പോഴും ഓർക്കുന്നു. ചുമതലയുള്ള അച്ചൻ ക്യാമ്പിൽ പാലിക്കേണ്ട മര്യാദകളെക്കുറിച്ച് പറഞ്ഞപ്പോൾ, ഒരോ ഗ്രൂപ്പിനും ഒരു ലീഡർ ഉണ്ടെന്നും ലീഡർ വഴിയായിരിക്കണം കാര്യങ്ങൾ ചെയ്യേണ്ടതെന്നും പറഞ്ഞു. അച്ചൻ പറഞ്ഞു കഴിഞ്ഞതും ചാണ്ടിസാർ മൈക്ക് എടുത്ത് ഇപ്രകാരം പറഞ്ഞു: അച്ചൻ പറഞ്ഞത് എല്ലാവരും കേട്ടുവല്ലോ. നാളെ പ്രഭാതകർമ്മങ്ങൾ ചെയ്യുന്നതും ലീഡർ വഴിയായിരിക്കണം. ഇതു പറഞ്ഞ ചാണ്ടി സാറിന് മുഖഭാവത്തിൽ മാറ്റമൊന്നുമില്ല. കേട്ടിരുന്നവർ ചിരിച്ചു. അനൗൺസ് ചെയ്ത അച്ചന്റെ മുഖത്ത് ചമ്മൽ.

ചാണ്ടി സാറിനൊപ്പം ചില ഭവനങ്ങൾ സന്ദർശിക്കുവാൻ ഇടയായിട്ടുണ്ട്. പഴയകാലത്ത് വീടുകളിൽ അതിഥികൾ വരുമ്പോൾ നൽകുവാൻ ലഘുഭക്ഷണ സാധനങ്ങൾ ഒരു തകരപ്പാട്ടയിൽ

അടച്ചു സൂക്ഷിക്കുന്ന പതിവുണ്ടായിരുന്നു. അതിഥികൾ കഴിച്ചതിന്റെ ബാക്കി, കേടുവരാത്ത ബിസ്ക്കറ്റ്, മിക്സർ തുടങ്ങിയവയാണ് ഇങ്ങനെ സൂക്ഷിക്കുക. അടുത്ത അതിഥികൾ വരുമ്പോൾ ഈ വക വീണ്ടും പ്ലയിറ്റുകളിൽ ഇട്ട് അവർക്ക് മുമ്പിൽ വയ്ക്കും. ഇവ തീരുന്നതുവരെ ഇങ്ങനെ പാട്ടയിലിടുകയും അതിഥികൾ വരുമ്പോൾ നൽകുകയും ചെയ്യുകയാണ് പതിവ്. ചാണ്ടിസാറിനൊപ്പം വീടുകളിൽ പോകുമ്പോഴും ഭവനക്കാർ ഈ പതിവു രീതി അനുവർത്തിക്കും. അവർ കാപ്പി എടുക്കാനോ മറ്റോ ഒന്നു മാറുമ്പോൾ ചാണ്ടിസാർ പറയും, ''എത്രയോ മുഖം കണ്ടതാണ് ഈ ബിസ്കറ്റും മിക്സറും'. ഞങ്ങൾ ചിരിക്കുമ്പോൾ വീണ്ടും പറയും, 'കുറെയങ്ങ് തിന്നു തീർക്കടാ, അല്ലെങ്കിൽ അടുത്തവൻ വരുമ്പോഴും ഇതുങ്ങളുടെ ഗതി ഇതുതന്നെ'. ഞങ്ങൾ ചിരിക്കുന്നതിനിടയിൽ വീട്ടുകാർ കാപ്പിയുമായി വരും. ചാണ്ടി സാറിന് ഒരു കുലുക്കവുമില്ല.

ഞാൻ കോളജിൽ പഠിക്കുന്ന സമയം ഉച്ചയൂണ് ബേസിൽ അരമനയിലാണ്. എനിക്ക് രാവിലെ ട്യൂഷന് പോകേണ്ടിയിരുന്നതിനാലും എന്റെ അപ്പൻ വി. എ. മാത്യൂസ് അരമനയിലെ അക്കൗണ്ടന്റായി ജോലി നോക്കിയിരുന്നതിനാലും വീട്ടിൽ നിന്നും അച്ചൻ കൊണ്ടുവരുന്ന ചോറുപൊതി അരമനയിൽ നിന്നും ലഭ്യമാകുന്ന കറി മുതലായവയും കൂട്ടിച്ചേർത്ത് കഴിക്കുന്ന രീതിയാണ് ഉണ്ടായിരുന്നത്. ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയോടൊപ്പം ഉച്ചനമസ്ക്കാരത്തിൽ പങ്കെടുക്കുകയും ഭക്ഷണം കഴിക്കുകയും ചെയ്യുമായിരുന്നു. ഒരു ദിവസം തണ്ണിത്തോട്ടിലെ വന്ദ്യനായ ശമുവേലച്ചൻ ഒന്നുരണ്ട് പടല പഴവുമായി ഉച്ചയൂണിന്റെ സമയത്ത് കടന്നുവന്നു. അച്ചന്റെ ഭാഷയിൽ 'രാസവളമിടാതെ വളർത്തിയ വാഴ'യുടെ പഴമായിരുന്നു. അച്ചൻ പഴത്തേക്കുറിച്ച് വാചാലനായ കൂട്ടത്തിൽ പറഞ്ഞു, 'ഇതു തിന്നാൽ നിലത്തും താഴെയും നിൽക്കില്ല' തിരുമേനി. അഭിവന്ദ്യ യൗസേബിയോസ് തിരുമേനിയുടെ നിർദേശ പ്രകാരം കഴിച്ചുകൊണ്ടിരിക്കുന്നവർക്കെല്ലാം പഴം വിതരണം ചെയ്തു. പഴം കഴിച്ചതും ചാണ്ടിസാർ ഇരുന്നിടത്തു നിന്നും എഴുന്നേറ്റ് ബെഞ്ചിന്മേൽ ചാടി കയറി ഒരു തുള്ളൽ നടത്തി. ഞങ്ങൾ അത്ഭുതം കൂറിയിരുന്നപ്പോൾ യൗസേബിയോസ് തിരുമേനി ചോദിച്ചു, എന്തുപറ്റി സാറെ. ചാണ്ടിസാറിന്റെ മറുപടി, 'ഈ അച്ചനല്ലേ പറഞ്ഞത് ഈ പഴം കഴിച്ചാൽ നിലത്തും താഴെയും നിൽക്കില്ലെന്ന്'. തിരുമേനി ഉൾപ്പെടെയുള്ളവർ ചിരിയോട് ചിരി, ചാണ്ടിസാറിന് മാത്രം ഭാവമാറ്റമൊന്നുമില്ല.

ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്തവരുടെ കൂട്ടത്തിൽ അതുല്യമായ സ്ഥാനം സി.പി. ചാണ്ടി സാറിന് നൽകാം. നല്ല തമാശകൾ പറഞ്ഞ് ഫലിപ്പിക്കുകയും കേൾവിക്കാർക്ക് അത് തമാശയായി അനുഭവപ്പെട്ട് അവർ ചിരിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ അത് തമാശ പറയുന്നവന്റെ കഴിവു തന്നെയാണ്. ആധുനിക കാലത്തെ കോമഡിയും തമാശകളും വളരെ തരംതാണു പോയിരിക്കുന്നു. ഇവിടെ ചാണ്ടിസാറിന്റെ ഫലിതങ്ങൾ വേറിട്ട് നിൽക്കുന്നു. ഫലിതങ്ങൾക്കപ്പുറത്തുള്ള ഒരു ചിന്താധാരയുടെ ഉൽഭവമായി അവ മാറിയിട്ടുണ്ട്. ✪



**വേദപുസ്തകപരമായും, സഭയുടെ വിശ്വാസപരമായും ഉള്ള ലേഖനങ്ങൾ, കവിതകൾ, ആനുകാലികമായ വിഷയങ്ങൾ എന്നിവ തയ്യാറാക്കി പ്രസിദ്ധീകരണത്തിനായി നൽകുന്നവർ എല്ലാമാസവും 10-ാം തീയതിക്കു മുമ്പായി ചീഫ് എഡിറ്ററുടെ ഇ-മെയിൽ/വാട്ട്സ്ആപ്പിൽ അയച്ചു തരേണ്ടതാണ്. ക്വിസിന്റെ ഉത്തരങ്ങളും ചീഫ് എഡിറ്ററുടെ പേരിൽ അയച്ചു തരേണ്ടതാണ്.**

**മാസികയുടെ വരിസംഖ്യ 2023 ആഗസ്റ്റ് 15 ന് മുമ്പ് 250/- രൂപ നൽകി പുതുക്കേണ്ടതാണ്. വരിസംഖ്യ പുതുക്കാത്തവർക്ക് 2023 സെപ്റ്റംബർ മുതൽ മാസിക ലഭിക്കുന്നതല്ല. ആയുഷ്ക്കാല വരിസംഖ്യ (12 വർഷം) 2500/- രൂപ.**

ഫാ. ഡോ. റിഞ്ചു പി. കോശി 



# മനുഷ്യൻ പരിസ്ഥിതിയുടെ വക്താവ്

പ്രകൃതി മുഴുവനും സംരക്ഷിച്ച് ക്രമീകരിച്ചതിന് ശേഷം പൂർണ്ണതയുടെ ഭാവത്തിൽ എത്തിയ പ്രകൃതിയുടെ മടിത്തട്ടിലേക്ക് മനുഷ്യനെ ദൈവം സൃഷ്ടിച്ചു നിർത്തി. പൂർണ്ണമായ നിർമ്മാണം കഴിഞ്ഞ സ്ഥലങ്ങളിൽ കാവൽക്കാരെ നിയമിക്കുന്നതുപോലെ മനുഷ്യനെ ഈ പ്രകൃതിയുടെ കാവൽക്കാരനും ആക്കി. പ്രകൃതിക്ക് ദോഷം വരുത്താത്തരീതിയിൽ പാർക്കുവാനും ഭക്ഷണത്തെ ക്രമീകരിക്കുവാനും ദൈവം അവന് നിർദ്ദേശവും നൽകി. ഇത് തിരുവചനത്തിൽ നിന്ന് നാം പഠിക്കുന്ന സത്യം.

ഈ സത്യത്തെ മറക്കുന്ന പലപ്രവർത്തികളും മനുഷ്യൻ ആരംഭിച്ചപ്പോൾ പ്രകൃതി വളരെ ഏറെ വികൃതി നിറഞ്ഞതായി മാറി. മനുഷ്യവാസത്തിന് യോഗ്യമായ ഈ പ്രകൃതി ഇന്ന് മനുഷ്യവംശനാശത്തിന് കാരണമായി മാറി.

ഈ നൂറ്റാണ്ടിൽ നിന്നുകൊണ്ട് നാം മനസ്സിലാക്കേണ്ട ചില വസ്തുതകളെ ഓർമ്മിപ്പിച്ചുകൊള്ളട്ടെ.

1. **മനുഷ്യൻ പ്രകൃതിയിൽ നിന്ന് എടുക്കപ്പെട്ടവനാണ്**

ദൈവം മനുഷ്യനെ സൃഷ്ടിക്കുവാൻ ഉപയോഗിച്ച മണ്ണ് തന്നെയാണ്. അവന് ഇട്ടപേരും അങ്ങനെ തന്നെ മണ്ണിൽ നിന്ന് എടുക്കപ്പെട്ടവൻ എന്നാണ്. നമ്മുടെ അസ്ഥിത്വം ഈ പ്രകൃതിയിൽ തന്നെയാണ്. പ്രകൃതിക്കുണ്ടാവുന്ന ഉയർച്ച മനുഷ്യവംശത്തിന് ഉണ്ടാക്കുന്ന ഉയർച്ചയാണ്. അതുപോലെ ഹൃദയത്തിന്റെ താളം ഗ്രഹിക്കുവാൻ ഹൃദയത്തോട് ചേർന്നിരിക്കണം എന്ന് പറയുന്നതുപോലെ പ്രകൃതിയുടെ താളമായ രഹസ്യമറിയുവാൻ പ്രകൃതിയോട് ചേർന്നിരിക്കണം. അവിടെ നമുക്ക് എന്തെന്നില്ലാത്ത ശാന്തത അനുഭവമാകും. ഈ ലോകത്ത് മനുഷ്യന് ഇന്ന് ഇല്ലാത്തത് ശാന്തമായ ജീവിതമാണ്. അതിന് ഉത്തരമാണ്

പ്രകൃതിയിലേക്ക് മടങ്ങുക എന്നത്.

**2. ജീവിത ലക്ഷ്യം പ്രകൃതിയോടുള്ള അനുരഞ്ജനമാകണം**

മനുഷ്യർ ഇന്ന് ജീവിക്കുന്നത് ഏറിയസ്വത്ത് സമ്പാദിക്കുവാനും അതിന്റെ മുകളിൽ തന്റെ തലമുറയെ ഇരുത്തുവാനും അതിന്റെ ശ്രേഷ്ഠതയിൽ ആനന്ദിക്കുവാനുമാണ്. അതിനാൽ തന്നെ ഒരു ഫലവൃക്ഷത്തെ മനുഷ്യൻ വിലയിരുത്തുന്നത് അതിൽ നിന്ന് ഉണ്ടാകുന്ന ഫലത്തിന്റെ അടിസ്ഥാനത്തിൽ അല്ല മറിച്ച് അതിൽ നിന്ന് വെട്ടിയെടുക്കുവാൻ കഴിയുന്ന 'ഉരുപ്പടി'യുടെ അടിസ്ഥാനത്തിലാണ്. ഭവനത്തിന്റെ സൗന്ദര്യവർദ്ധനയെ ലക്ഷ്യം വെച്ച് അവൻ ഏത് ഫലവൃക്ഷത്തെയും നിർദ്ദാക്ഷണ്യം നശിപ്പിക്കുവാൻ തയ്യാറാകുന്നു. ഇവിടെ സ്വയം രോഗങ്ങൾ വിധേയരായി മനുഷ്യൻ മാറുന്നത് ഇന്നിന്റെ സുവ്യക്തമായ കാഴ്ചയാണ്. ആംഗലേയ ചിന്തകനായ ഡെനെ ഓർമ്മിപ്പിക്കുന്നത് The goal of life in living in agreement with nature എന്നാണ്. പ്രകൃതിക്ക് അതിന്റേതായ ഒരു ചലനവ്യവസ്ഥ ഉണ്ട്. അതിനോട് എതിർക്കാതെ അതിനോട് സമരസപ്പെടുവാൻ നമുക്ക് കഴിയണം. നമ്മുടെ അത്യാർത്തി മൂലം നാം പ്രകൃതിയിൽ അതിരു കടന്ന് കയ്യേറുമ്പോൾ സാവധാനം നമ്മിലേക്ക് പ്രകൃതിയും കയ്യേറ്റം നടത്തും. അതുകൊണ്ടാണ് 100 വയസ്സ് ഒക്കെ സാധാരണയായി ജീവിച്ചിരുന്ന മനുഷ്യൻ ഇപ്പോൾ 50 വയസ്സിൽ മരണം ആഗ്രഹിക്കത്തക്ക രോഗത്തിന് അടിമയായത്.

**3. പ്രകൃതിയുടെ ശാന്തത ആവാഹിക്കണം**

പൂർവ്വീകരിൽ നിന്ന് ചരിത്രതാളുകളിൽ കേട്ടുകേൾവിപോലും ഇല്ലാത്ത പല പ്രവർത്തനങ്ങളും നാം ഇന്ന് കേൾക്കുന്നു. അതിന്റെ കാരണം മനുഷ്യൻ തന്നെ എന്ന് ചിന്തിച്ചുവല്ലോ. എന്നാൽ പൂർവ്വികർ പ്രകൃതിയിൽ നിന്ന് അനുഭവിച്ച ശാന്തത, ജീവിതത്തെ സമ്പുഷ്ടമാക്കിയിരുന്നു. Adopt the Place of Nature. Her Secreat is patience CXv Ralph Waldo Emerson എന്ന ചിന്തകന്റെ വരികളാണ്.

ഹൃദയത്തിന്റെ താളം ഗ്രഹിക്കുവാൻ ഹൃദയത്തോടു ചേർത്തിരിക്കണം എന്നു പറയുന്നതുപോലെ പ്രകൃതിയുടെ താളമായ രഹസ്യമറിയുവാൻ പ്രകൃതിയോടു ചേർന്നിരിക്കണം. അവിടെ നമുക്ക് എന്തെന്നില്ലാത്ത ശാന്തര അനുഭവമാകും. ഈ ലോകത്ത് മനുഷ്യന് ഇന്ന് ഇല്ലാത്തത് ശാന്തമായ ജീവിതമാണ്. അതിന് ഉത്തരമാണ് പ്രകൃതിയിലേക്ക് മടങ്ങുക എന്നത്.

**ഉപസംഹാരം**

താൻ താൻ നിരന്തരം ചെയ്യുന്ന
കർമ്മത്തിൽ ഫലം
താൻ താൻ അനുഭവിച്ചീടുകെന്നേ വരൂ.

പ്രകൃതിയോട് ചേർന്ന് ജീവിക്കുന്ന പ്രവർത്തനരീതി ഉടലെടുത്തേ മതിയാകൂ. നമ്മുടെ അഹംഭാവവും തൻകോയ്മയ്ക്കും ഉള്ള തട്ടകം പ്രകൃതിയല്ല എന്ന് മനസ്സിലാക്കുവാൻ കഴിയട്ടെ. പെറ്റമ്മയെപ്പോലെ നമുക്ക് ഭൂമിയെ കരുതാൻ ഊശാനപ്പെരുന്നാളിലും ദനഹാപ്പെരുന്നാളിലും നാം പ്രകൃതിയ്ക്കുവേണ്ടി പ്രാർത്ഥിക്കുന്ന എല്ലാദിനങ്ങളിലും പ്രകൃതിക്കുവേണ്ടി പ്രവർത്തിക്കുന്നവരും ആയിത്തീരാം. പ്രകൃതിക്കുണ്ടാകുന്ന തകർച്ച മനുഷ്യവംശത്തിന് ഉണ്ടാകുന്ന തകർച്ചയാണ്. കോപ്ലിമെന്ററി എക്സിസ്റ്റൻസ് എന്ന വിശേഷ വാദ ചിന്തകൾ ഉയർത്തിക്കാണിച്ചത് അവിടെയാണ്. എന്തിനേയും സമീപിക്കുമ്പോൾ ആ ബോധ്യത്തോടെ സമീപിക്കുവാനും പ്രകൃതിയിൽ നിന്ന് എടുക്കുന്നു എന്തിനുവേണ്ടി കോമ്പൻസേറ്റ് ചെയ്ത് പ്രകൃതിയെ സംരക്ഷിക്കുവാനും നമുക്ക് കഴിയേണ്ടത് നമ്മുടെ ആവശ്യമാണ്. പ്രകൃതിയുടേതല്ല എന്ന തിരിച്ചറിവിലേക്ക് നാം നയിക്കപ്പെടണം.





ഫാ. ഡോ. വർഗ്ഗീസ് പി. ഇടിച്ചാണ്ടി
ഒ.സി.വൈ.എം. വൈസ്പ്രസിഡന്റ്, ബാംഗ്ലൂർ



# മാനസാന്തരം, ദൈവരാജ്യം – സ്നാപക യോഹന്നാന്റെ പ്രവൃത്തികളിലൂടെ – ക്രിസ്തു പഠിപ്പിച്ചത്

സ്നാപകയോഹന്നാന്റെ സംശയം കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ട തന്നെ, ആർക്കുവേണ്ടി താൻ മുന്നോടിയായി വന്നുവോ ആ ക്രിസ്തു തന്നെ വിടുവിക്കുമോ എന്ന് ചിന്തിച്ച് തന്റെ ശിഷ്യന്മാരെ ക്രിസ്തു സന്നിധിയിൽ അയയ്ക്കുന്നു. എന്നാൽ ആ ശിഷ്യന്മാരോട് ക്രിസ്തു പറയുന്നു ദൈവരാജ്യം എങ്ങനെയാണ് എന്ന്. അവിടെ മുടന്തർ ഇല്ല കുഷ്ഠരോഗികൾ ഇല്ല, മരിച്ചവർ ഇല്ല.

അതുപോലെ, ക്രിസ്തു സാന്നിധ്യം ഉള്ളിടത്ത് ഈ സാഹചര്യങ്ങൾ ഒന്നും തന്നെ ഇല്ല. അതാണ് ദൈവരാജ്യമെന്ന് യോഹന്നാനെ ചെന്ന് അറിയിക്കുവാൻ ആ ശിഷ്യന്മാരോട് ക്രിസ്തു കൽപ്പിക്കുന്നു. അതുപോലെ ദൈവരാജ്യം എന്നത് യോഹന്നാൻ തന്റെ ജീവിതത്തിൽ വേദനകളില്ലാത്ത മരണമില്ലാത്ത കിരീടം താൻ പ്രാപിക്കുന്ന അനുഭവമാണെന്ന് ക്രിസ്തു തന്റെ വാക്കുകളിലൂടെ വെളിപ്പെടുത്തി. ദൈവരാജ്യം സർവ്വ ദുഃഖങ്ങളും ഇല്ലാതാക്കി സന്തോഷത്തിന്റെ അനുഭവം എന്നതാണ് തന്റെ പരസ്യ ശുശ്രൂഷാകാലത്ത് തന്നിൽ വിശ്വസിക്കുവാൻ തന്റെ അടുക്കൽ വന്നവർക്കായി ക്രിസ്തു ചെയ്തു കൊടുത്ത പ്രവർത്തികൾ.

യോഹന്നാൻ ദൈവരാജ്യം പ്രസംഗിച്ചു എങ്കിലും ദൈവരാജ്യ അനുഭവം വെളിപ്പെടുത്തുവാൻ കഴിവുള്ളത് ക്രിസ്തുവിനു മാത്രമാണ്. അതിനാൽ തന്റെ അടുക്കൽ സംശയമുന്നയിച്ച യോഹന്നാനോടും യോഹന്നാന്റെ ശിഷ്യന്മാരോടും അതിനെ ദൈവരാജ്യത്തിലൂടെ വെളിപ്പെടുത്തി. എന്നാൽ യോഹന്നാന്റെ ശിഷ്യന്മാർ പോയപ്പോൾ ക്രിസ്തു യോഹന്നാൻ ചെയ്ത പ്രവൃത്തികളെ തന്റെ ചുറ്റും നിൽക്കുന്ന പുരുഷാരത്തോട് നോക്കി ഇങ്ങനെ വിളിച്ചു പറഞ്ഞു. അതിനായി താൻ ഉപയോഗിച്ച ഉപമകൾ

'കുഴലൂതി നൃത്തം ചെയ്തില്ല

വിലാപം പാടി മാറത്തടിച്ചില്ല' എന്നതാണ്.

ആദ്യത്തേത് സന്തോഷത്തെക്കുറിച്ചും രണ്ടാമത്തേത് വിലാപത്തെ കുറിച്ചും. തന്റെ മുന്നോടിയായി വന്ന യോഹന്നാൻ സന്തോഷത്തെയും ദുഃഖത്തെയും കുറിച്ച് വെളിപ്പെടുത്തിയത്, നിങ്ങൾക്ക് തിരിച്ചറിയുവാൻ കഴിഞ്ഞില്ല എന്നാൽ, ദൈവപുത്രനായ താൻ അതിന്റെ വഴികളിലൂടെ ഇന്നും തന്റെ ശുശ്രൂഷ നിർവഹിക്കുന്നു. അത് ദൈവരാജ്യവും മാനസാന്തരവും ആണ്. ഇതുതന്നെയാണ് യോഹന്നാൻ മരുഭൂമിയിൽ വിളിച്ചുപറഞ്ഞത് .

നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന ദൈവരാജ്യം എന്ന സന്തോഷം നിങ്ങൾ മാനസാന്തര

പ്പെടുമ്പോൾ ഉണ്ടാകുന്ന കണ്ണുനീർ ഇത് നിങ്ങളിൽ കാണാത്തതാണ് നിങ്ങൾക്ക് യോഹന്നാനെ മനസ്സിലാക്കാൻ കഴിയാതെ പോയത്. ദൈവരാജ്യം എന്ന സന്തോഷം യോഹന്നാൻ വിളിച്ചു പറയുമ്പോൾ അതിന്റെ സന്തോഷം നിങ്ങൾ അനുഭവിച്ചില്ല.

മാനസാന്തരത്തിന്റെ കണ്ണുനീർ

അനുതാപത്തിന്റെ വാക്കുകൾ

അതിൽ നിങ്ങൾ ദുഃഖിച്ചുമില്ല.

ക്രിസ്തു യോഹന്നാൻ ചെയ്ത പ്രവർത്തികളെ തന്റെ ചുറ്റും നിൽക്കുന്ന പുരുഷാരത്തോട് വിളിച്ചു പറയുന്നു. യോഹന്നാനെക്കുറിച്ചും തന്നെക്കുറിച്ചും ക്രിസ്തു പറഞ്ഞ മറ്റു വാക്കുകൾ ശ്രദ്ധിച്ചാൽ, യോഹന്നാൻ ഭക്ഷണം അല്പം കഴിക്കുന്നവൻ മരുഭൂമിയിൽ വിളിച്ചു പറയുന്ന ശബ്ദം. എന്നാൽ ക്രിസ്തുവോ ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതൻ, അവരോടൊപ്പം ഭക്ഷണം കഴിക്കുന്നവൻ. ഈ ഭാഗത്തെ നാം പഠിക്കുമ്പോൾ എക്കാലത്തെയും ലോകത്തിന്റെ വിരൂപമായ മുഖം നാം ഇതിൽ മനസ്സിലാക്കുന്നു. മാനസാന്തരം, പശ്ചാത്താപം ഇവയിലൂടെ ദൈവീകമായി ജീവിക്കുവാൻ തയ്യാറെടുത്തവരെ ആ കാലഘട്ടത്തിലെ ആത്മീക നേതാക്കൾ സ്വീകരിക്കുവാൻ തയ്യാറാകുന്നില്ല എന്നതാണ് യോഹന്നാന്റെ മാനസാന്തര പ്രസംഗത്തിലൂടെ ക്രിസ്തു ആ സമൂഹത്തെ പഠിപ്പിക്കുവാൻ ശ്രമിച്ചത്.

ഇന്നും സമൂഹത്തിൽ അവഗണിക്കപ്പെടുന്നവർ നമ്മോടൊപ്പം ആരാധനയിൽ പങ്കെടുക്കുമ്പോൾ നമ്മോടൊപ്പം ഭക്ഷണം കഴിക്കുവാൻ അവർ ക്ഷണിക്കപ്പെട്ടാൽ നമ്മുടെ മനോഭാവം എങ്ങനെ..?

എന്നാൽ ക്രിസ്തു പഠിപ്പിക്കുന്നു. ഞാൻ ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതനും അവരോടൊപ്പം ഭക്ഷണം കഴിക്കുന്നവനും എന്ന് വെളിപ്പെടുത്തുമ്പോൾ സൃഷ്ടി എല്ലാം സൃഷ്ടാവിന്റെ ദൃഷ്ടിയിൽ ഒരുപോലെ എന്ന് വെളിപ്പെടുത്തുന്നു. യോഹന്നാന്റെ വാക്കുകളിൽ മാനസാന്തരം ലഭിച്ച സമൂഹത്തെ അന്നത്തെ ആത്മീക ആചാര്യന്മാർ സ്വീകരിക്കുവാൻ തയ്യാറായില്ല. അതിനാൽ ക്രിസ്തു അവരെ ചേർത്തുപിടിച്ചു. അവരെ സ്നേഹിതനും അവരോടൊപ്പം ഭക്ഷണം കഴിക്കുന്നവനുമായി വെളിപ്പെടുത്തി. യോഹന്നാന്റെ ശുശ്രൂഷയിൽ മാനസാന്തരപ്പെട്ട സമൂഹത്തെ ക്രിസ്തു ചേർത്തുപിടിച്ച് അവരോടൊപ്പം ഭക്ഷണത്തിനിരുന്ന രംഗം വേദപുസ്തകം വെളിപ്പെടുത്തുന്നു. അവൻ പാപികളുടെ സ്നേഹിതൻ അവരോടൊപ്പം ഭക്ഷണം കഴിക്കുന്നു.

നമ്മുടെ ലക്ഷ്യം ദൈവരാജ്യത്തെ കണ്ടു കൊണ്ടാവണം. അതോടൊപ്പം നമ്മുടെ മനോഭാവം ദരിദ്രരോടുള്ള കരുതലും അവരെ ക്രിസ്തുഭാവത്തിൽ കാണുകയും ആണ്. ദൈവരാജ്യത്തിന്റെ വഴികളിൽ യാത്രചെയ്യുവാൻ മാനസാന്തരം, പശ്ചാത്താപം എന്നീ മാർഗത്തെ നാം സ്വീകരിച്ച് ദൈവഭാവത്തിലേക്ക് ഉയർന്ന് തള്ളപ്പെട്ടവരെയും ദരിദ്രരെയും ക്രിസ്തു ഭാവത്തിലൂടെ കാണുവാനുള്ള ആഗ്രഹം നമ്മിൽ വളർത്തുകയാകണം നമ്മുടെ ലക്ഷ്യം. അപരൻ ആരാണെന്ന് ക്രിസ്തു മാർഗത്തിലൂടെ കണ്ടെത്തുവാനുള്ള എരിവ് നമ്മിലുണ്ടായാൽ അപരനിലെ കുറവുകളെ കാണാതെ നന്മകളെ കാണുവാൻ നാം പ്രാപ്തരായി തീരും.



## കാത്തിരിപ്പ് ദിനത്തിൽ ഒന്നിച്ചുകൂടി ശുശ്രൂഷകസംഘം

അഖില മലങ്കര ശുശ്രൂഷ സംഘത്തിന്റെ നേതൃത്വത്തിൽ ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ കാത്തിരിപ്പ് പ്രാർത്ഥന സംഗമം ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ് അരമനപള്ളിയിൽ വച്ച് നടത്തി. മെത്രാസന സെക്രട്ടറി റവ. ഫാ. പി.കെ. കോശി തിരുവചന ശുശ്രൂഷ നിർവഹിച്ചു. റവ. ഫാ. മത്തായി സക്കറിയ സമർപ്പണ പ്രാർത്ഥന നടത്തി. ഭദ്രാസന വൈസ് പ്രസിഡന്റ്, റവ. ഫാ. ജാൽസൺ പി. ജോർജ്, ജനറൽ സെക്രട്ടറി ശ്രീ. ജിജു സജി വിവിധ ദേവാലയങ്ങളിൽ നിന്നുള്ള പ്രധാന ശുശ്രൂഷകർ, മറ്റ് ശുശ്രൂഷ അംഗങ്ങൾ എന്നിവർ പ്രാർത്ഥനയ്ക്ക് നേതൃത്വം നൽകി.

ഫാ. ഡോ. ജേക്കബ് മാത്യു
(തിയോളജിക്കൽ സെമിനാരി, കോട്ടയം)



# അർത്ഥങ്ങൾ മാറുന്ന ചെങ്കോൽ പ്രതീകങ്ങൾ





''ചെങ്കോൽ അധികാരത്തിന്റെ പ്രതീകം, ശക്തിയുടെ ചിഹ്നം എന്നിങ്ങനെ ഏകദേശം, അല്ല മുഴുവനും ഉറപ്പിച്ച മട്ടാണ്. സ്വർണ്ണത്തിൽ തീർത്തതോ, സുവർണ്ണ ലോഹ നിറത്തിൽ അലങ്കരിച്ച് വിലയേറിയ മുത്തുകൾ പതിപ്പിച്ചതോ ആയ ഒരു ദണ്ഡാണിത്. ശരാശരി ആൾ പൊക്കത്തിലുള്ളതും (അഞ്ച് അടിക്ക് മുകളിൽ) വിശേഷ ചടങ്ങുകളിൽ ചക്രവർത്തിമാരും രാജാവ് രാജ്ഞിമാരും പിടിക്കുന്നതുമായ അധികാര ദണ്ഡാണ് എന്ന് ചെങ്കോൽ നിർവ്വചിക്കപ്പെടുന്നു. ഏഴുപതിറ്റാണ്ടിനിപ്പുറം ഇംഗ്ലണ്ടിൽ രാജസ്ഥാനത്തേക്ക് അവരോധിതനായ ചാൾസ് മൂന്നാമന്റെ സമീപത്ത് സിംഹാസനസ്ഥിതനായ കാന്റർബറി ആർച്ച് ബിഷപ്പ്, ചെങ്കോൽ കയ്യിലേന്തിയതാണ് ഈ കാലഘട്ടത്തിൽ അധികമാളുകളും ശ്രദ്ധിച്ചിട്ടുള്ളത്. ചില ക്രിസ്തീയ സഭകളിലെ മഹാപുരോഹിത സ്ഥാനികളും ഗോത്രങ്ങളുടെ മൂപ്പന്മാരും ആചാരദണ്ഡുകളും കയ്യിലേന്തുന്നുമുണ്ട്.

ചെങ്കോൽ ഒരു പഴയകാല പ്രതീകമാണ്. ജനഹർലാൽ നെഹ്റുവിനെ ഭാരതത്തിന്റെ പ്രഥമപ്രധാനമന്ത്രിയായി അവരോധിച്ചപ്പോൾ ആ അധികാരക്കൈമാറ്റം പ്രതിനിധീകരിച്ചത് മൗണ്ട് ബാറ്റൻ പ്രഭു ഏൽപ്പിച്ച ചെങ്കോലിലൂടെ ആയിരുന്നു. ''നീതി'' എന്ന അർത്ഥം വരുന്ന ''ചെമ്മായ്'' (Semmai) എന്ന തമിഴ് വാക്കിൽ നിന്നാണ് മറ്റ് ഭാരതീയ ഭാഷകളിലേക്കും പിന്നീട് ഇംഗ്ലീഷിലേക്കും ''ചെങ്കോൽ'' എന്ന പദം എത്തിയത്. ചുരുക്കത്തിൽ, ഭരണാധികാരിയിൽ നിക്ഷിപ്തമായ അധികാരത്തിന്റെയും ശക്തിയുടെയും പ്രതീകമായി കാണുന്ന ഒരു വസ്തുവോ ചിഹ്നമോ യഥാർത്ഥത്തിൽ ''നീതിയുക്തമായ പരിപാലനം'' എന്ന കാഴ്ചപ്പാടിനെ പ്രതിനിധീകരിച്ചിരുന്നു. കുറച്ചുകൂടെ പഴമയിലേക്ക് പോയാൽ, ചേരസാമ്രാജ്യ ചക്രവർത്തിയായിരുന്ന ചെങ്കുട്ടവനെ ഉദ്ധരിച്ച് ആദ്യ തമിഴ് ഇതിഹാസകൃതിയായ 'ചിലപ്പതികാരത്തിൽ എഴുതിയിരിക്കുന്നത്, ''ചെങ്കോൽ'' ഒരു ഭരണകർത്താവിന് വേണ്ട ഋജുവായ പരിപാലന വ്യഗ്രതയും നീതിനിർവ്വഹണവും പ്രതിനിധീകരിക്കുന്നു'' എന്നാണ്.

അപ്പോഴും ചോദ്യം ഉയരുന്നു, പ്രതിനിധീകരിക്കുവാൻ ഒരു വസ്തു ആവശ്യമോ? കാഴ്ചപ്പാടറിയിക്കുവാൻ ഉപാധിയെന്തിന്? യാഥാർത്ഥ്യം മുന്നിലുള്ളപ്പോൾ ചിഹ്നം എന്തിന്? ചെങ്കോൽ എന്ന ദണ്ഡിന്റെ രൂപഘടന പ്രകാരം, നിവർന്നുനിൽക്കുകയും ദുർമ്മേദസ്സു പ്രാപിക്കാതിരിക്കുകയും, ജീവിത

വഴിയിൽ ഒരു 'വടിസഹായം' ആയിരിക്കുകയും ചെയ്യുന്നു എന്ന പ്രത്യേകത, പരിപാലനത്തിന്റെ പ്രാതിനിധ്യം ചെങ്കോലിന് ചാർത്തിക്കൊടുത്തിട്ടുണ്ടാകാം. അത് വളഞ്ഞു കൊടുക്കുന്നത് ആകില്ല (ഉദ്ദേശിക്കപ്പെട്ടതിൽ നിന്നും മാറി) എന്നു വ്യക്തം. ഇങ്ങനെയൊക്കെയുള്ള, പ്രത്യേകതകൾ ചെങ്കോലിനുണ്ട്. എങ്കിലും രാജാക്കന്മാർ തങ്ങളുടെ പ്രവർത്തനങ്ങളുടെ പ്രധാനരീതിയോ ഉപാധിയോ ആയി അത് സ്വീകരിച്ച് എപ്പോഴും കയ്യിലേന്തിയിരുന്നില്ല. അധികാരത്തിന്റെ ആ തലം പിൽക്കാലത്ത് എപ്പോഴോ വന്നു ചേർന്നതാകാം. ദണ്ഡിനു മുകൾഭാഗത്ത് കാളത്തലരൂപവും ശിവരൂപവും കൊത്തിവയ്ക്കുന്നതും പിൽക്കാലത്ത് ചാർത്തിക്കൊടുത്ത സങ്കൽപ്പനങ്ങളുടെ ഭാഗം മാത്രം.

**അധികാര മണ്ഡലത്തിന്റെ പ്രധാന അംശങ്ങൾ**

അധികാര മണ്ഡലത്തിന്റെ (Kingdom) പ്രധാന അംശങ്ങളായി സംഘകാല തമിഴ്കൃതികൾ വിവരിക്കുന്ന ചിലതുണ്ട്. വെൺകൊറ്റക്കുട (White Umbrella) മുരശ് (Drum) കൊടി, സൈന്യം, നദി, മല, ആന, കുതിര, ചെങ്കോൽ എന്നിവയാണ് അധികാര അംശങ്ങൾ. ഇവയ്ക്കെല്ലാം തുല്യപ്രാധാന്യം ചാർത്തിക്കൊടുത്തിട്ടില്ല. എങ്കിലും ''ചെങ്കോൽ'' എന്ന പദം ഇടയ്ക്കിടെ പരാമർശിക്കപ്പെട്ടിട്ടുണ്ട് എന്നതും പ്രത്യേകം പ്രസ്താവ്യം തന്നെ. സംഘകാല തമിഴ് സാഹിത്യ കൃതികളായ ചിലപ്പതികാരം (മഹാകാവ്യം) തിരുക്കുറൽ (തത്വചിന്താപരമായ പദ്യഗ്രന്ഥം), തോൽക്കാപ്പിയം (വ്യാകരണഗ്രന്ഥം) എന്നിവ അനുസരിച്ച് 'ചെങ്കോൽ' പ്രതിനിധീകരിക്കുന്നത്. നീതിയും ന്യായവുമായ പരിപാലനത്തെയാണ് (Just & fair governance). വിപരീത അർത്ഥം വരുന്ന പദമാണ് ''കൊടുങ്ങോൽ (സ്വേച്ഛാധിപത്യഭരണം).

പുരാതന കൃതികളിൽ ഇടയ്ക്കിടെ പരാമർശമുണ്ടെങ്കിലും 'ചെങ്കോൽ' 'വെൺകൊറ്റക്കുട' എന്നിവ ഉൾപ്പെടെ അധികാര മണ്ഡലത്തിന്റെ അംശങ്ങളിൽ ഒന്നും തന്നെ അധികാരികളുടെ കയ്യിലോ രാജാവിന്റെയോ റാണിയുടെയോ ഒപ്പം സഞ്ചരിക്കുന്നവരുടെ കൈകളിലോ പ്രദർശനത്തിനുദ്ദേശിച്ച് കരുതിയിരുന്നില്ല. പരിപാലനവും അധികാരവും ഒരുമിപ്പിക്കുവാനുള്ള പിൽക്കാല താല്പര്യത്തിൽ മാത്രം ഉയിർക്കൊണ്ടതാകാം ചെങ്കോൽ കയ്യിലേന്തുന്നത്. അധികാരത്തിന്റെ ചിഹ്നങ്ങൾ മനസ്സിൽ മാത്രം സൂക്ഷിക്കുവാനിഷ്ടപ്പെട്ട നീതിയുക്തരായ രാജാക്കന്മാരെവിടെ, ചെങ്കോലിന്റെ രാഷ്ട്രീയം പ്രകടമാക്കുന്ന ലില്ലി പുഷ്യന്മാരെവിടെ?

**അധികാരം സംബന്ധിച്ച് പൊതുവായി**

വ്യക്തി, സ്ഥാപനം, സാഹചര്യം എന്നിവയെ നിയന്ത്രിക്കുവാനും നിയോഗങ്ങൾ ഏർപ്പെടുത്തുവാനും വേണ്ടി വന്നാൽ ശിക്ഷണനടപടികൾ കൈക്കൊള്ളുവാനുമുള്ള വ്യവസ്ഥാനുസാരമുള്ള വ്യക്തിക്കാണ് അധികാരി അഥവാ അധികാരമുള്ളവർ എന്നു കുറിക്കുക. അധികാരം കോയ്മയെ സൂചിപ്പിക്കുന്നു. കോയ്മയുടെ പ്രത്യക്ഷ ചിഹ്നങ്ങൾ വസ്ത്രത്തിലോ ആഭരണത്തിലോ ശരീരത്തിൽ ധരിക്കുന്ന മറ്റു ചിഹ്ന വസ്തുക്കളിലോ പ്രകാശിതമായേക്കാം.

**അധികാര ചിഹ്നങ്ങളും പൊതുസമൂഹത്തിന്റെ സംശയങ്ങളും**

കാളിദാസന്റെ വിശ്രുതഗ്രന്ഥമായ ''രഘുവംശ''ത്തിൽ, രാജത്വ അടയാളമായ ചെങ്കോലിനെ വിളിക്കുന്നത് 'രാജദണ്ഡ്' എന്നും 'ധർമ്മദണ്ഡ്' എന്നുമാണ്. ആ ദണ്ഡ് അധികാരസ്ഥാനത്തിന്റെതു മാത്രമല്ല ധർമ്മപരിപാലനത്തിന്റെ പ്രതീകമാണ് എന്നതാണ് അതിനുള്ള പൊതുസമൂഹത്തിലെ മൂല്യം. മറ്റൊരുവാക്കിന് മുറിച്ചാൽ, പൊതുസമൂഹത്തിന് കണ്ടെത്താനാകാത്ത രാജചിഹ്നങ്ങളുമായി പൊതുസമൂഹത്തിൽ ഇറങ്ങിക്കൂടാ. അതുകൊണ്ട് എല്ലാ ചിഹ്നങ്ങളെയും മുൻവിധി സൃഷ്ടിച്ച് അകറ്റി നിർത്തണമെന്നല്ല. പൊതു ഇടങ്ങളിലോ ജനാധിപത്യ ശ്രീകോവിലിലോ ദൈവാലയസ്ഥാനങ്ങളിലോ ചെങ്കോലിന് സമാനമായ ചിഹ്നങ്ങൾ സ്ഥാപിക്കുന്നത് പൊതുസമൂഹത്തിന്റെ ചോദ്യങ്ങൾക്ക് ഉത്തരമാവുമോ? യേശുക്രിസ്തുവിന്റെ മാതൃകയ്ക്ക് നിരക്കുന്നതാകുമോ?

**യേശുക്രിസ്തുവിന്റെ മനോഭാവവും മാതൃകയും എന്തായിരുന്നു?**

1. **ലൗകിക അധികാരികളിൽ നിന്നു വ്യത്യസ്തമാകണം സഭയിലെ അധികാര നിർവഹണം.**

ജനത്തിനുമേൽ 'കർത്തൃത്വം ചെയ്യുകയും അധികാര ശക്തി പ്രയോഗിക്കുകയും' ചെയ്യുന്ന ലൗകീക അധികാരികളിൽ നിന്ന് വ്യത്യസ്തരാകണം തന്റെ ശിഷ്യർ എന്നാണ് യേശു കല്പിച്ചത് (മത്താ. 20:25 മുതൽ) ശുശ്രൂഷാ മനോഭാവം ഊന്നിപ്പറഞ്ഞു (വാ. 28) എന്നു മാത്രം അതിനെ കണ്ടാൽ പോരാ എന്നു

വ്യക്തം. മറിച്ച് ക്രിസ്തുവിന്റെ പിന്മുറക്കാരായ അധികാരികൾ രാജ്യപരിപാലനത്തിൽ വേറിട്ടു (governance) വേറിട്ടു സഞ്ചരിക്കുന്നവരാകണം. അതിന്റെ പ്രകാശനമാണ് ഇടയശുശ്രൂഷ എന്നതുകൊണ്ട് ആടിനു ചേരുന്ന അടയാളങ്ങളാൽ (മാത്രം) അത് അലകൃതമായിരിക്കുന്നത്.

**2. അധികാര നിർവചനത്തിനുള്ള വൈമുഖ്യം സത്താപരമാകണം**

പരസ്യശുശ്രൂഷാവേളയിൽ യേശുവിനെ സമീപിച്ച അക്കാലത്തെ അധികാരാവകാശികൾ പല ചോദ്യങ്ങളും ഉന്നയിച്ചു. അതിലൊന്ന്, യേശുവിന്റെ അധികാരത്തിന്റെയും പ്രവർത്തികളുടെയും അടിസ്ഥാനം എന്താണെന്നുള്ളതാണ് (മത്താ. 21:23-27). എന്നാൽ യേശുവിന് അത് വെളിവാക്കുന്നതിൽ വൈമുഖ്യമുണ്ടായിരുന്നു എന്ന് വ്യക്തം. എന്താണിതിന് കാരണം? അതിന്റെ സന്ദേശവും ഉദ്ദേശവും എന്താണ്? ദുരുദ്ദേശത്തോടെ തന്നെ മനസ്സിലാക്കുന്നതിലുപരി വാക്കിൽ കുടുക്കേണ്ടതിനു മാത്രമായി സമീപിച്ച അധികാര ദുരയുടെ ഭാഗമായ മനുഷ്യരോട് തന്റെ നിയോഗാധികാരത്തിന്റെ ആഴങ്ങൾ അറിയിക്കുവാൻ യേശുവിനാകില്ല എന്ന കാരണം ഉണ്ട്. എന്നാൽ അതിലുപരി അത് ഇന്നിന് സന്ദേശമാകേണ്ടതുണ്ട്. തന്റെ ശ്രേഷ്ഠാധികാരത്തിന് പിന്മുറക്കാരായവർ (സഭ, സ്ഥാനികൾ) ഒരിക്കലും അധികാര നിർവഹണങ്ങളിൽ ശ്രദ്ധയൂന്നി ലൗകീകാധികാരങ്ങൾക്ക് തുല്യം അധഃപതിക്കരുത് എന്നതാകാം. ''യേശുവിന്റെ ജീവിതത്തിന്റെ ത്യാഗപൂർണ്ണമായ ആകെത്തുകയിലാണ് തന്റെ അധികാരം കുടികൊണ്ടിരുന്നത്''. (ഫാ. ഡോ. കെ.എം. ജോർജ്ജ്) എന്നത് സഭ ബോധ്യപ്പെടേണ്ടതല്ലേ? അത് പൊതുസമൂഹത്തിൽ ചാലകശക്തിയാകേണ്ടതല്ലേ?

**3. ചാകുന്ന ഗോതമ്പുമണിയുടെ ഫലദായകത്വം വെളിവാകണം**

അധികാരത്തിന്റെ ലക്ഷ്യവും മാർഗ്ഗവും സാധാരണയായി സ്വയത്തെ ഉറപ്പിച്ച് വ്യക്തികൾ സ്വാർത്ഥപരമായ ലൗകിക ലക്ഷ്യം പ്രാപിക്കുന്നതിനാണെങ്കിൽ, ക്രിസ്തു കല്പിച്ചതിങ്ങനെ: 'ആത്മ ത്യാഗത്തിലൂടെ നിലത്ത് മണ്ണിൽ ആഴ്ന്നു കിടക്കുകയും ദ്രവിച്ച് ഇല്ലാതെയാകുന്നതിലൂടെ ഫലദായകമാകുകയും ചെയ്യും' (യോഹ. 12:24). അധികാരം നേടുന്നതിലൂടെ സ്വന്ത താല്പര്യവും ലക്ഷ്യവും എത്രയും മുന്നോട്ടു കൊണ്ടുപോകുവാൻ യത്നിക്കുകയും അതിനുവേണ്ടിയുള്ളി പരിശ്രമത്തിൽ മറ്റാരുടെയും അസൗകര്യമോ നഷ്ടമോ ഗൗനിക്കാതിരിക്കുകയും ചെയ്യുന്ന ഇന്നിന്റെ ഭാഷ്യത്തിന് ഇത് അരോചകമാകാം. എന്നാൽ ക്രിസ്തു കാണിച്ച ത്യാഗപൂർണ്ണമായ മാർഗ്ഗം അതാണ്. ഒന്ന് ഐസ്ക്രീമിന്റെ ആശയസംഹിതയും മറ്റേത് മെഴുകുതിരിയുടെ പ്രത്യയശാസ്ത്രവും ആണ്. ഉരുകിമായും മുമ്പ് സ്വയം ആസ്വദിക്കുവാൻ വെമ്പുന്ന ചിന്താഗതിയാണ് ആദ്യത്തേതെങ്കിൽ സ്വയം ഉരുകിക്കൊണ്ട് പ്രകാശം പരത്തുന്നതാണ് രണ്ടാമത്തെ മാർഗ്ഗം. സ്വയം ചിന്തിക്കാം; ക്രിസ്തു മാർഗ്ഗത്തിൽ (രാമരാജ്യ മാർഗ്ഗത്തിലും) ചെങ്കോൽ ഉയർത്താനാകുമോ? ഉയർത്തി പ്രതിഷ്ഠിച്ചാൽ തന്നെ ചെങ്കോൽ അധികാരത്തിന്റെ ചിഹ്നമാകുമോ? അതോ പരിപാലനത്തിന്റെ പ്രതീകമാകുമോ? നല്ലതിനാകട്ടെ.

## ചെങ്ങന്നൂർ ഡിസ്ട്രിക്ട് സമ്മേളനം

യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ് സമ്മേളനം ബഥേൽ മാർ ഗ്രിഗോറിയോസ് അരമന പള്ളിയിൽ ഭദ്രാസന യുവജനപ്രസ്ഥാന വൈസ് പ്രസിഡന്റ് ബഹുമാനപ്പെട്ട തോമസ് വർഗ്ഗീസ് കടവിൽ അച്ചൻ അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ചെങ്ങന്നൂർ ഭദ്രസാന സെക്രട്ടറി ബഹു. പി.കെ. കോശി അച്ചൻ ഉദ്ഘാടനം ചെയ്തു, ഭദ്രാസന കൗൺസിൽ അംഗം മത്തായി സക്കറിയ അച്ചൻ മുഖ്യസന്ദേശം നൽകി, ബഹുമാനപ്പെട്ട ജേക്കബ് ചെറിയാൻ അച്ചൻ, ജാൽസൺ പി. ജോർജ് അച്ചൻ എന്നിവർ ആശംസകൾ നൽകി. ഭദ്രാസന യുവജനപ്രസ്ഥാന ജനറൽ സെക്രട്ടറി അബു എബ്രഹാം വീരപ്പള്ളി, ജോയിന്റ് സെക്രട്ടറിമാരായ അഖിൽ ജോസഫ് മാത്യു, അലീന മെറിയ സജി, ട്രഷറർ റോബിൻ സാമുവേൽ റോയ്സ് എന്നിവർ പ്രസംഗിച്ചു.



എ.സി. ജോയി ചെറിയനാട്

# കളിപ്പാട്ടങ്ങളെക്കാൾ വിലയേറിയവർ...

2020 മാർച്ച് 24 ഒരു കറുത്ത ദിനം ആയിരുന്നു. റാന്നിയിലെ ഒരു കുടുംബത്തിൽ നിന്നും ആരംഭിച്ച കൊറോണ എന്ന മഹാമാരി കാട്ടുതീ പോലെ പടർന്നു പിടിച്ചു. മനുഷ്യന് പുറത്തു ഇറങ്ങാൻ ഭയമായി. എല്ലാ മേഖലകളും അടയപ്പെട്ട് പള്ളികളിൽ ജനപങ്കാളിത്തം ഇല്ലാത്ത ആരാധനകൾ നടത്തപ്പെട്ടു. കടകൾ അടയ്ക്കപ്പെട്ടു, സ്കൂളുകൾ അടയ്ക്കപ്പെട്ടു. എവിടെയും മരണത്തിന്റെ വാർത്തകൾ മാത്രം. മരിക്കുന്ന മനുഷ്യരെ ആരോഗ്യ പ്രവർത്തകർ കൊണ്ടുവന്ന് കുഴിച്ചിടുന്നു. അവരെയൊന്നു കാണുന്നതിനോ ഒരു അന്ത്യചുംബനം കൊടുക്കുന്നതിനോ സാധിക്കാത്ത അവസ്ഥ. നമ്മുടെ പലപള്ളികളിലും മരിച്ചവരെ ദഹിപ്പിക്കാൻ തുടങ്ങി. കൊറോണ എന്ന മഹാമാരി ഏറ്റവും അധികം ബാധിച്ചത് കുട്ടികളെയാണ്. പഠിത്തം ഓൺലൈൻ മുഖാന്തിരമായി. ഒരു പാവപ്പെട്ട പെൺകുട്ടിക്ക് പഠിക്കാൻ ടി.വി. ഇല്ലാത്തതിനാൽ ആത്മഹത്യ ചെയ്തു. ഇത് ഒരു വലിയവാർത്തയായി. ഓരോ സംഘടനക്കാർ വിലപിടിപ്പുള്ള ഫോണുകൾ കുട്ടികൾക്ക് നൽകി. സ്വന്തമായി ഫോൺ കിട്ടിയപ്പോൾ അവർ അവരുടേതായ ഒരു ലോകം കെട്ടിപ്പടുത്തു. പഠനത്തേക്കാൾ ഉപരി തെറ്റായ വഴികളിൽ കൂടി അത് ഉപയോഗിക്കാൻ തുടങ്ങി. അതിന്റെ ഫലമായി അനേകം കുഞ്ഞുങ്ങൾ ചതിക്കുഴിയിൽ വീഴുന്നു. അവർ മാതാപിതാക്കന്മാരെയും ഗുരുക്കന്മാരെയും അനുസരിക്കാത്ത സ്ഥിതി വിശേഷമായി. മാതാപിതാക്കൾക്ക് കുഞ്ഞുങ്ങളെ ഭയമായി. ഒന്നും പറയാൻ പറ്റാത്ത അവസ്ഥ. കഴിഞ്ഞമാസം ഹരിപ്പാട്ട് 14 വയസ്സുള്ള ഒരു മകനെ അമ്മ വഴക്ക് പറഞ്ഞതിന് വീട്ടിൽ നിന്നും ഇറങ്ങിപ്പോയി. അവനെ കാണാഞ്ഞിട്ട് അന്വേഷിക്കാവുന്ന സ്ഥലത്തൊക്കെ അന്വേഷിച്ചു. ഒടുവിൽ ഹരിപ്പാട് പോലീസ് സ്റ്റേഷനിൽ പരാതി കൊടുത്തു. അവർ ബസ്റ്റാന്റിലും റെയിൽവേ സ്റ്റേഷനിലും വിവരം അറിയിച്ചു. ഒരു നാടിനെ മുഴുവൻ മുൾമുനയിൽ നിർത്തി അവൻ അടുത്ത ഒരു കാട്ടിൽ ഒളിച്ചിരുന്നു. രാത്രിയിൽ വിശന്നപ്പോൾ വീട്ടിൽ കയറി വന്നു. പോലീസ് കോടതിയിൽ ഹാജരാക്കി അവനെ വീട്ടുകാർക്കൊപ്പം വിട്ടു. കുട്ടികളുടെ ഇടയിൽ മയക്കുമരുന്നിന്റെ ഉപയോഗം കൂടിക്കൊണ്ടിരിക്കുന്നു. മാക്സിം ഗോർക്കി പറയുന്നു ''വർത്തമാനകാലത്തെ ധൈര്യപൂർവ്വം സമീപിക്കുക. ഭാവി ആലോചനയോടെ രൂപികരിക്കുക'' നിരാശയുടെ പടുകുഴിയിൽ പോയി ലഹരി അടിമപ്പെ

ടുത്തുവർ അധികം. കേരളത്തിൽ ഏറ്റവും കൂടുതൽ ഉപയോഗിക്കുന്ന രാസലഹരി എം.ഡി.എം.എ. 2021-ൽ മാത്രം എക്സൈസ്കാർ പിടിച്ചെടുത്തത് 6130 ഗ്രാം. ലഹരി സംബന്ധിച്ച് സുപ്രീംകോടതിയുടെ ഒരു വിധിയുടെ യഥാർത്ഥവും ഹൃദയസ്പർശിയുമായ ഒരു വചനം. കൊലപാതകി ഒരാളെയാണ് കൊല്ലുന്നത്. ലഹരി കച്ചവടക്കാർ ഒരായിരം പേരെയാണ് കൊല്ലുന്നത്. 2022 നവംബർ 03 ലെ മറ്റൊരു പത്രവാർത്തയിൽ ഇന്ത്യൻ സമുദ്രാതിർത്തിയിലൂടെ ഒരു വർഷം കടത്തുന്നത് ഒരു ലക്ഷം കോടിയുടെ ലഹരിയെന്ന് അന്വേഷണ ഏജൻസി വെളിപ്പെടുത്തുന്നു. എന്നാൽ പിടിക്കപ്പെടുന്നത് 10 ശതമാനത്തിൽ താഴെ. എങ്ങോട്ടാണ് നമ്മുടെ നാടിന്റെ പോക്ക്. കുറ്റകൃത്യങ്ങൾ വർദ്ധിച്ചു വരികയാണ്. കൊറോണയ്ക്ക് ശേഷം ഓരോ ദിവസത്തെ പത്രവാർത്തകൾ നമുക്ക് ഭയമുളവാക്കുന്നവയാണ്. ഭരണിക്കാവിൽ 28 വയസ്സുള്ള മകൻ മദ്യപിക്കാൻ അമ്മയോടു പണം ചോദിച്ച് കൊടുക്കാത്തതിന് അമ്മയുടെ കഴുത്തിൽ ഷാൾ മുറുക്കി കൊലപ്പെടുത്തി. കുറത്തികാട് പോലീസ് അവനെ അറസ്റ്റ് ചെയ്തു. അവൻ ലഹരിക്ക് അടിമപ്പെട്ടവനാണ്. 2023 മാർച്ച് 4-ാം തീയതി ചൊവ്വാഴ്ച മനോരമയിൽ വന്ന മറ്റൊരു വാർത്ത ഒരു അച്ഛൻ മകനെ പഠിപ്പിച്ച് ഡോക്ടറാക്കി. ആ മകൻ രാവിലെ പ്രഭാതഭക്ഷണം തയ്യാറാക്കിവെച്ച് കടലകറിയിൽ നിരോധിക്കപ്പെട്ട എലിവിഷം ഓൺലൈനിൽ വരുത്തി വീട്ടിലെ സ്വന്തം ലാബിൽ തയ്യാറാക്കിയ വീര്യം കൂടിയ മറ്റു വിഷപദാർത്ഥങ്ങൾ ചേർത്തുണ്ടാക്കിയ വിഷം കടലക്കറിയിൽ കലർത്തി. പിതാവ് കഴിച്ച് നിമിഷങ്ങൾക്കകം രക്തം ഛർദ്ദിച്ച് മരിച്ചു. പോസ്റ്റുമോർട്ടത്തിൽ പോലും തിരിച്ചറിയാൻ സാധിച്ചില്ല. 92 വയസ്സുള്ള മുത്തശ്ശി, 45 വയസ്സുള്ള അമ്മ വീട്ടിൽ ജോലിക്ക് വന്ന മറ്റു രണ്ടുപേർ എന്നിവർ രക്തം ശർദ്ദിച്ച് ഗുരുതരമായി ആശുപത്രിയിൽ. ഈ പത്രവാർത്ത നിങ്ങളിൽ പലരും വായിച്ചു കാണുമായിരിക്കും. ഇതുപോലത്തെ എത്രയെത്ര വാർത്തകളാണ് ദിവസവും നമ്മൾ വായിക്കുന്നത്. പരിശുദ്ധ ഖുറാനിൽ പറയുന്നു മാതാവിന്റെ കാൽ ചുവട്ടിലാണ് സ്വർഗ്ഗം. ഒരു ശിഷ്യൻ നബിയോട് ചോദിച്ചു ഞാൻ ഏറ്റവും അധികം നന്ദിയും കൂറും പുലർത്തേണ്ടത് ആരോടാണ്? നബി പറഞ്ഞു നിന്റെ മാതാവിനോട്. ചോദ്യകർത്താവ് വീണ്ടും ചോദിച്ചു പിന്നെ ആരോട്? വീണ്ടും പറഞ്ഞു നിന്റെ മാതാവിനോട്. മൂന്നാമതും ചോദിച്ചപ്പോൾ പറഞ്ഞു നിന്റെ മാതാവിനോട്. നാലാമതും പിടിവിടാതെ ചോദിച്ചപ്പോൾ പറഞ്ഞു നിന്റെ പിതാവിനോട്. മൂന്നുവട്ടം മാതാവും ഒരുവട്ടം പിതാവും മാത്രമാണ് മാതാവിന്റെ സ്ഥാനം. ഒൻപതര മാസം നീ നിന്റെ മാതാവിന്റെ ഉദരത്തിൽ ചുരുണ്ടുകൂടി കിടന്നപ്പോൾ നിനക്ക് ആഹാരം തരുന്നതിന് സർവ്വശക്തനായ തമ്പുരാൻ ഒരു കേബിൾ വയർ അമ്മയുടെ ശരീരത്തിൽ നിന്നും നിന്റെ ശരീരത്തിൽ ഘടിപ്പിച്ചു. അതിൽ കൂടിയാണ് നിനക്ക് ആഹാരം തന്നത്. ഓക്സിജൻ തന്നത്, വിറ്റാമിൻ തന്നത്. അടുത്ത കാലത്ത് അമ്മയുടെ വയറ്റിൽ കിടന്ന് കോട്ടുവായിടുന്ന ഒരു കുഞ്ഞിന്റെ ചിത്രം ഒരു പാശ്ചാത്യ ഡോക്ടർ പ്രസിദ്ധീകരിച്ചു. ഈ ഒൻപതര മാസത്തെ ത്യാഗത്തിനുശേഷം നീ പുറത്തുവരുമ്പോൾ ഒരു തുണിയിൽ പൊതിഞ്ഞ് നഴ്സ് നിന്നെ ബന്ധുക്കളുടെ കയ്യിൽ കൊടുക്കുമ്പോൾ കാണാൻ അത് ഭംഗിയില്ലാത്ത ഒരു നാര് നിന്റെ വയറ്റത്ത് തൂങ്ങിക്കിടന്നു. ദിവസങ്ങൾ കഴിയുമ്പോൾ അത് ഉണങ്ങിപ്പോകും. ആ സ്ഥാനത്ത് ദൈവം ഒരു സീലടിക്കും അതാണ് പുക്കിൾകുഴി. അമ്മയെ ചവിട്ടുവാൻ കാൽ ഉയർത്തുമ്പോൾ ആ പുക്കിൾ കുഴി നിന്റെ മാറത്തിരുന്ന് തേങ്ങണം. പ്രായമായ മാതാപിതാക്കളോട് ''ഛീ' എന്നൊരു വാക്ക് പറയരുതെന്ന് ഖുറാൻ വിലക്കുന്നു. ''മക്കളെ നിങ്ങളുടെ അമ്മ അപ്പൻമാരെ കർത്താവിൽ അനുസരിപ്പിൻ അതു ന്യായമല്ലോ. നിനക്കു നന്മയുണ്ടാകുവാനും നീ ഭൂമിയിൽ ദീർഘായുസ്സോടെ ഇരിപ്പാനും നിന്റെ അപ്പനേയും അമ്മയേയും അനുസരിപ്പിൻ ഇതു വാഗ്ദത്തത്തോടുകൂടിയ ആദ്യ കൽപ്പനയാകുന്നു. എഫെസ്യർ (6:12) ഇന്നു പ്രായമായ മാതാപിതാക്കൾ വീട്ടിലൊരു അധികപ്പറ്റായിരിക്കുന്നു. 85 വയസ്സുള്ള ഒരു അമ്മയുമായി ഞാൻ സംസാരിച്ചു. അമ്മച്ചിക്ക് 7 മക്കൾ രണ്ടുപേർ അമേരിക്കയിൽ ഒരാൾ കാനഡയിൽ 4 പേർ നാട്ടിൽ. അവർ നല്ല ജോലിക്കാർ ആണ്. അമ്മയുടെ സ്വത്തുക്കൾ കൈക്കലാക്കി ഒരു ദിവസം മക്കൾ പറഞ്ഞു അമ്മ ഇവിടുന്ന് മാറിത്തരണമെന്ന്. അമ്മ ചോദിച്ചു ഞാൻ എങ്ങോട്ടാണ് പോകേണ്ടത്. അമ്മയ്ക്ക് ഹൃദയ സംബന്ധമായ അസുഖമുള്ളതാണ്. ഒരു ദിവസം ഒരു സ്ഥലത്തുവരെ പോകാമെന്നു പറഞ്ഞു അമ്മയെ ഒരു

അനാഥമന്ദിരത്തിൽ കൊണ്ടുചെന്നുവിട്ടു. അമ്മയുടെ ഒരു ബന്ധുവിന്റെ നമ്പർ ആണ് കൊടുത്തത്. മാസങ്ങൾ കഴിഞ്ഞപ്പോൾ അമ്മയ്ക്ക് സുഖമില്ലാതെ ആശുപത്രിയിൽ അഡ്മിറ്റാക്കി. 17000 രൂപായുടെ ബില്ലായി. മക്കളെ അറിയിച്ചപ്പോൾ ഒരു മകൻ പറഞ്ഞു അമ്മയുടെ അടിയന്തിരത്തിന് വരാമെന്ന്. അമ്മ പറയുകയാണ് അവർക്ക് ഒന്നും രണ്ടും കുട്ടികൾ ഉണ്ടല്ലോ. സദൃശ്യവാക്യം 20-ാം അദ്ധ്യായം 20-ാം വാക്യത്തിൽ ആരെങ്കിലും അപ്പനെയോ അമ്മയെയോ ദുഷിച്ചാൽ അവന്റെ വിളക്ക് കൂരിട്ടിൽ കെട്ടുപോകും എന്നു പറഞ്ഞാൽ അവന് ജീവിതത്തിൽ ഒരു ഉയർച്ച ഉണ്ടാകുകയില്ല. ലൂക്കോസിന്റെ സുവിശേഷം 2:40 പൈതൽ വളർന്ന് ജ്ഞാനം നിറഞ്ഞ് ദൈവകൃപ അവന്റെമേൽ ഉണ്ടായിരുന്നു. ലൂക്കാ 2:50 പിന്നെ അവൻ അവരോടുകൂടി ഇറങ്ങി നസ്രത്തിൽ വന്ന് അവർക്ക് കീഴടങ്ങിയിരുന്നു. വീട്ടിൽ മാതാപിതാക്കൾ എങ്ങനെയാണോ അങ്ങനെയാണ് മക്കൾ. ചരിത്രം പഠിക്കുമ്പോൾ മഹാന്മാരെല്ലാം അവരുടെ മാതാപിതാക്കളെ ബഹുമാനിച്ചിരുന്നു. ഒരു ഹിന്ദുസ്ഥാനി കവിയുടെ രണ്ടുവരികൾ ഇവിടെക്കുറിക്കുകയാണ്. ''ഗർലോട്ടകി രോയേകി മാം ബാം അക്കേലെമോ''. വീട്ടിൽ മാതാവും പിതാവും മുഖത്തോടു മുഖം നോക്കിയിരുന്നു കരയുകയാണ്. കാരണം ''മിട്ടികി കിലോനേക്കേ ബജാർമേ മാംഗയിമേഹേ'' മണ്ണു കൊണ്ടുണ്ടാക്കിയ കളിപ്പാട്ടത്തിന് ചന്തയിൽ നല്ലവിലയാണ്. ആ കളിപ്പാട്ടത്തിന്റെ വിലപോലും മാതാപിതാക്കൾക്ക് കൊടുക്കുന്നില്ല. മാതാവിനെയും പിതാവിനെയും ബഹുമാനിക്കുന്ന മക്കൾ അനുഗ്രഹിക്കപ്പെടും.



## ജൂലൈ - (തോമൂസ്)

2. പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായറാഴ്ച. മിഷൻ സൺഡേ.
3. വി. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ
5. എഴുപത്തിരണ്ട് അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർത്തോമ്മായുടെ 214-ാം ഓർമ്മ (കോലഞ്ചേരി പള്ളി).
7. സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 26-ാം ഓർമ്മ (പത്തനാപുരം മൗണ്ട് താബോർ ദയറാ).
9. പെന്തിക്കോസ്തിക്കുശേഷം ആറാം ഞായറാഴ്ച.
10. യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 250-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
11. കോട്ടയം എം.ഡി. സെമിനാരി സ്ഥാപകൻ മലങ്കര സഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഢ മെത്രാപ്പോലീത്തായുടെ 114-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി).
12. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ 2-ാം ഓർമ്മ (കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന)
15. മാർ കുറിയാക്കോസ് സഹദായുടെയും, മാതാവ് മർത്ത യൂലിത്തിയുടെയും, നിഖ്യായിലെ മാർ അബഹായിയുടെയും ഓർമ്മ.
16. പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായറാഴ്ച.
20. മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.
22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ.
23. പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച. ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 24-ാം ഓർമ്മ (റാന്നി ഹോളി ട്രിനിറ്റി ആശ്രമം).
25. കുപ്രോസിലെ മാർ എപ്പിഫാനിയോസിന്റെ ഓർമ്മ.
27. മാർ ശെമവൂൻ ദെസ്തുനോയോയുടെ ഓർമ്മ.
30. പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായറാഴ്ച.
31. മാർ ഗ്രീഗോറിയോസ് ബാർ എബ്രായായുടെ 737-ാം ഓർമ്മ.

Ministry of Human Empoerment
Chengannur Diocese



ഷിബിൻ ഷാജി വർഗ്ഗീസ്
(ഡിസ്ട്രിക്റ്റ് കോർഡിനേറ്റർ കം അഡിക്ഷൻ കൗൺസിലർ, ഡ്രീം കൊച്ചി)

# Dream Kochi

സ്വപ്നം കാണാത്തവരായി ആരും ഉണ്ടാവില്ല. സ്വപ്നം തേടിയുള്ള യാത്രയിൽ വഴിമധ്യേ ചിറകറ്റു വീണാലോ? അതെ, നമ്മുടെ കുഞ്ഞുമക്കളുടെ സ്വപ്ന സാക്ഷാത്കാര വീഥിയിൽ ചിറകറ്റു വീണു തളരാതിരിക്കാൻ അവർക്കൊരു കൈത്താങ്ങാവുകയാണ് DREAM. അവരുടെ പ്രവർത്തനങ്ങളും. പള്ളുരുത്തി, ഡോൺ ബോസ്കോ സൈക്കോ സോഷ്യൽ സപ്പോർട്ട് സെന്ററിന്റെ കീഴിൽ കേന്ദ്ര - കേരള സർക്കാരുകളുടെ വിവിധ പദ്ധതികളായ ചൈൽഡ് ലൈൻ, വനിതാ-ശിശു വികസന വകുപ്പ് പോലീസ് എക്സൈസ് ഡിപ്പാർട്ടുമെന്റുകൾ, വിമുക്തി മിഷൻ തുടങ്ങിയവയുടെ സഹകരണത്തോടെയാണ് ഡ്രീം പ്രൊജക്ട് എറണാകുളം ജില്ലയിൽ നടപ്പിലാക്കുന്നത്. നമുക്കറിയാം ഇന്നത്തെ സാഹചര്യത്തിൽ കുട്ടികൾക്കിടയിൽ മറ്റെല്ലാത്തിനേക്കാളുമുപരി വർധിച്ചു വരുന്ന ഒരു മനോഭാവമാണ് ലഹരിയോടുള്ള അമിത ആകർഷണം. മുൻപ് കൗമാരക്കാരായ ആൺകുട്ടികളാണ് ഇതിൽ മുൻപന്തിയിൽ നിന്നിരുന്നതെങ്കിൽ ഇന്ന് കൊച്ചു കുട്ടികൾ മുതൽ ആൺ പെൺ വത്യാസമില്ലാതെ ഏവരും ലഹരിയോട് അടുക്കുന്ന പ്രവണതയാണ് കാണുന്നത്.

ലഹരിയെന്ന മഹാവിപത്തിന്റെ നീരാളി പിടുത്തത്തിൽ നിന്നും കുട്ടികളേയും, യുവാക്ക ളേയും സംരക്ഷിക്കേണ്ടതിന്റെ ആവശ്യകത തിരിച്ചറിഞ്ഞു കൊണ്ട്, അവരുടെ സ്വപ്നത്തിന് കരിനിഴലേൽക്കാതെ കാത്തുപരിപാലിക്കാൻ കാവൽക്കാരാവുകയാണ് ഡ്രീം കൊച്ചി ടീം ചെയ്യുന്നത്. ഇന്ത്യാ മഹാരാജ്യത്തിൽ ലഹരി ഉപഭോഗ പട്ടികയിൽ ഇന്നും കേരളത്തിന് ഒന്നാം സ്ഥാനം നഷ്ടപ്പെട്ടിട്ടില്ല. അതിൽ തന്നെ എറണാകുളം ജില്ല പേരെടുപ്പോടെ കാലാകാലങ്ങളായി പ്രഥമസ്ഥാനത്തു തന്നെയുണ്ട്. ഏറെ നിരാശാജനകമായ അതിലേറെ ഭയപ്പെടുത്തുന്ന ഒന്നാണിത്. എത്ര കിണഞ്ഞു ശ്രമിച്ചിട്ടും കടിഞ്ഞാണിടാൻ കഴിയാത്തവിധം കുതറിത്തെറിച്ചു മുന്നേറുകയാണ് ലഹരി ശാപം. ലഹരിയെന്ന വിപത്തിനെതിരെ ഏവരെയും കൂട്ടിയോജിപ്പിച്ച് പുതുതലമുറയെ നേർവഴിക്കു നയിക്കുകയാണ് ഡ്രീം ലക്ഷ്യം വയ്ക്കുന്നത്.

അനുദിനം വളരുന്ന സമൂഹത്തിൽ അതിലേറെ വേഗത്തിൽ വർധിച്ചു വരുന്ന ലഹരി ആസക്തി പ്രതിരോധിക്കുക, ലഹരിയുടെ അടിമത്വത്തിൽ അകപ്പെട്ടുപോയ കുട്ടികളേയും യുവാക്കളേയും അതിൽ നിന്നും മോചിപ്പിക്കുക, വീണ്ടും വീണു പോകാതിരിക്കാൻ അവർക്ക് പരിശീലനം നൽകുക എന്നിവയാണ്. Drug Rehabilitation Education And Mentoring - DREAM പദ്ധതിയുടെ കർമ്മപരിപാടികൾ. കേരളത്തിൽ ഇതു വരെ നടത്തിയിട്ടുള്ള സർവേകളുമായി താരതമ്യം ചെയ്യുമ്പോൾ എറണാകുളം ജില്ലയിലെ ലഹരി ഉപയോഗം കഴിഞ്ഞ വർഷങ്ങളെ അപേക്ഷിച്ച് ഇരട്ടിയിലധികം വർധിച്ചതായാണ് റിപ്പോർട്ടുകൾ നൽകുന്ന സൂചന. മൊബൈൽ ഫോണിന്റെ അമിത ഉപയോഗവും ആസക്തിയും ഒരു പരിധി വരെ കുട്ടികളെ ലഹരിയിലേക്ക് നയിക്കുന്നതായും

റിപ്പോർട്ടുകളുണ്ട്.

മുൻ കാലങ്ങളിൽ മദ്യവും, പുകയിലയും കഞ്ചാവുമാണ് പ്രധാനമായും ലഹരിയുടെ പട്ടികയിൽ നാം കണക്കാക്കിയിരുന്നത്. ഇന്ന് എണ്ണിയാലൊടുങ്ങാത്തത്ര രൂപത്തിലും ഭാവത്തിലും ലഭ്യമായിക്കൊണ്ടിരിക്കുന്ന വിവിധങ്ങളായ ലഹരി വസ്തുക്കൾ ഇന്നത്തെ യുവതലമുറയെ കാർന്നു തിന്നുകൊണ്ടിരിക്കുകയാണ്.

കൃത്യമായ പാരന്റിംഗിന്റെ അഭാവത്തിൽ ശിഥിലമായ കുടുംബ പശ്ചാത്തലങ്ങളും, കുട്ടികളിൽ അർപ്പിക്കുന്ന അമിത വിശ്വാസവും, അതിരുകടന്ന നിയന്ത്രണങ്ങളും കുട്ടികളെ ലഹരിയിലേക്ക് ആകർഷിക്കുവാൻ പ്രേരിപ്പിക്കുന്ന ഘടകങ്ങളാണ്. ലഹരിയിലേക്ക് വഴുതി വീഴുന്നതിന്റെ ആദ്യഘട്ടങ്ങൾ പ്രത്യക്ഷമായി ക്കൊള്ളണമെന്നില്ല. ക്രമേണ ലഹരിവസ്തുക്കൾ ഇല്ലാതെ കുട്ടികളുടെ ജീവിതം അസാധ്യമായി തീരുമ്പോഴാണ് സ്വന്തം വീട്ടകങ്ങളിൽ പോലും ലഹരി വസ്തുക്കൾ എത്തിയ വിവരം മാതാപിതാക്കൾ തിരിച്ചറിയുക. ഇവിടെയാണ് ഡ്രീം കൊച്ചിയുടെ പ്രവർത്തനങ്ങൾ അനിവാര്യവും ശ്രദ്ധേയവുമാകുന്നത്.

പ്രശ്നബാധിതരായി കണ്ടെത്തുന്നവർക്ക് പള്ളുരുത്തി, ഡോൺ ബോസ്കോയിൽ പ്രവർത്തിച്ചു വരുന്ന സൈക്കോസോഷ്യൽ സപ്പോർട്ട് സെന്റിൽ സൗജന്യമായി കൗൺസലിങ്ങ് സഹായം നൽകുക, കൗൺസലിങ്ങിലുപരി വിദഗ്ധ ഇടപെടൽ ആവശ്യമായി വരുന്നവർക്ക് ഡീ അഡിക്ഷൻ & റീഹാബിലിറ്റേഷൻ സാധ്യതകൾ ലഭ്യമാക്കുക, കൂടാതെ മുന്നൊരുക്കം എന്നതുപോലെ വിവിധ ഘട്ടങ്ങളിലായി പുരോഗമിക്കുന്ന സ്കൂൾ കോളേജ് തല ബോധവൽക്കരണ പരിപാടികൾ നടത്തുക, മാതാപിതാക്കൾക്കും അദ്ധ്യാപകർക്കും മറ്റ് സന്നദ്ധ സേവകർക്കും ആവശ്യമായ മാർഗദർശനവും, നേതൃത്വ പരിശീലനവും നൽകുക, വിമുക്തി ക്ലബ്ബുമായി സഹകരിച്ചുള്ള പ്രവർത്തങ്ങൾ നടപ്പിലാക്കുക തുടങ്ങിയവയും ഡ്രീം പ്രോജക്ടിന്റെ കാര്യപരിപാടികളിൽ പെട്ടവയാണ്.

കാസർഗോഡ്, കണ്ണൂർ, കോഴിക്കോട്, വയനാട്, തൃശൂർ, എറണാകുളം, കോട്ടയം, കൊല്ലം, തിരുവനന്തപുരം, ആലപ്പുഴ എന്നീ പത്ത് ജില്ലകളിലായി കേരളത്തിലുടനീളം ഡ്രീം പ്രൊജക്ടിന്റെ സേവനം ഇന്ന് ലഭ്യമാണ്. ഡോക്ടറുടെ സഹായത്തോടെയുള്ള ചികിത്സ ആവശ്യമായി വരുന്ന സാഹചര്യത്തിലും, കിടത്തി ചികിത്സ വേണ്ടി വരുന്ന സന്ദർഭങ്ങളിലും അത്തരം ആവശ്യങ്ങൾ നിറവേറ്റുന്നതിനായി തിരുവനന്തപുരം ജില്ലയിൽ പ്രത്യേകമായി 18 വയസിൽ താഴെയുള്ള കുട്ടികൾക്കായി ഒരേ സമയം 15 പേർക്ക് വരെ താമസിക്കുവാൻ സാധിക്കും വിധമുള്ള സൗജന്യ സംവിധാനവും പ്രവർത്തിക്കുന്നുണ്ട്.

ലഹരി വസ്തുക്കളുടെ ഉപയോഗം പെട്ടെന്ന് ഒരു ദിനം കൊണ്ട് ഉണ്ടാകുന്നതല്ല. കുട്ടികളുടെ സ്വഭാവത്തിലും പെരുമാറ്റത്തിലും പ്രകടമായ മാറ്റങ്ങൾ ശ്രദ്ധയിൽപ്പെട്ടാൽ അവരുടെ ദൈനംദിന പ്രവർത്തികളും, കൂട്ടുകാരോടും ഇതരവ്യക്തികളോടുമുള്ള ഇടപെടലുകളും ആരോഗ്യകരമായി നിരീക്ഷിക്കുക എന്നിവയാണ് നമുക്ക് കരണീയമായിട്ടുള്ളത്. തുടക്കത്തിലേ കണ്ടുപിടിക്കാൻ കഴിഞ്ഞാൽ അധികം പ്രയാസമില്ലാതെ ഈ വിപത്തിൽ നിന്ന് കുട്ടികളെ പിന്തിരിപ്പിക്കാൻ സാധിക്കും. എന്നാൽ വൈകിയാൽ കൈപ്പിടിയിലൊതുങ്ങണമെന്നില്ല.

അനുസരണക്കുറവ്, അകാരണമായ വാക്‌വാദം, പെട്ടെന്നുള്ള പഠനനിലവാര തകർച്ച, കൂടുതൽ സമയം അടച്ചിട്ട മുറിക്കുള്ളിൽ ചില വഴിക്കാനുള്ള പ്രവണത, അപരിചിതരും പ്രായത്തിൽ മുതിർന്നവരുമായ വ്യക്തികളോടുള്ള കൂട്ടുകെട്ടുകൾ, ഉറക്കകുറവ്, ക്ഷീണം, അലസത, ഒന്നും കൃത്യമായി ചെയ്യാനുള്ള നിഷ്ഠ ഇല്ലായ്മ തുടങ്ങിയവയെല്ലാം തന്നെ കുട്ടികൾക്കിടയിലുള്ള ലഹരിയുടെ സ്വാധീനത്തിന്റെ പ്രത്യക്ഷ തെളിവുകളാണ്.

പെട്ടെന്ന് നിർത്താൻ കഴിയുന്നതല്ല ലഹരി വസ്തുക്കളോടുള്ള അടിമത്തം. അതുകൊണ്ടുതന്നെ ശാസ്ത്രീയമായ ഇടപെടൽ ഇവിടെ അനിവാര്യമാണ്. കുട്ടികൾ നാടിന്റെ സമ്പത്താണ് അവരെ നേർവഴിക്ക് കൊണ്ടുവരേണ്ടത് നമ്മൾ ഓരോരുത്തരുടെയും ഉത്തരവാദിത്വമാണ്. അതുകൊണ്ടു തന്നെ വളർന്നു വരുന്ന കുട്ടികൾക്ക് മാതൃകയാക്കാവുന്ന ലഹരി വിമുക്തമായ ഒരു സമൂഹം നിർമ്മിക്കുന്നതിൽ നാമോരോരുത്തരും പ്രതിജ്ഞാബന്ധരാവേണ്ടതുണ്ട്.

NB : കൂടുതൽ വിവരങ്ങൾക്കും സേവനങ്ങൾക്കും ജില്ലയിലെ DREAM പ്രൊജക്ട് ടീമുമായി ബന്ധപ്പെടാവുന്നതാണ്.



വാൽസല്യമുള്ള കുഞ്ഞുങ്ങളേ,

നിങ്ങളേവരും ക്ഷേമമായിരിക്കുന്നല്ലോ. ഒരു പുതിയ വിദ്യാഭ്യാസ വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്ന എല്ലാവർക്കും ഒരിക്കൽക്കൂടി എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു. പത്താം ക്ലാസ്സിലും, പന്ത്രണ്ടിലും വിജയിച്ച എല്ലാ കുഞ്ഞുങ്ങൾക്കും അനുമോദനങ്ങൾ. ആരെങ്കിലും പരാജയപ്പെട്ടിട്ടുണ്ടെങ്കിൽ അവർ പതറിപ്പോകാതെ, നിരാശരാകാതെ, ഉൽസാഹത്തോടെ പഠിച്ച് വിജയിക്കുക.

മുറ്റത്തു കളിച്ചു കൊണ്ടിരുന്ന അഞ്ചു വയസ്സുകാരന്റെ കരച്ചിൽ കേട്ടാണ്, അമ്മ അടുക്കളയിൽ നിന്നും ഓടി വന്നത്. കുട്ടിയുടെ കൈ കുടത്തിന് അകത്തായിരുന്നു. അവന് അതു പുറത്തേക്കെടുക്കാൻ സാധിക്കുന്നില്ല. പുറത്തേക്കു കൈ വലിക്കുമ്പോൾ വേദനിച്ചിരുന്നതിനാൽ ആണ്, അവൻ കരഞ്ഞത്. സൂക്ഷ്മ നിരീക്ഷണം നടത്തിയ ശേഷം അമ്മ പറഞ്ഞു: 'കൈ നിവർത്തി, ഒതുക്കിപ്പിടിച്ചു പുറത്തേക്കു വലിക്കൂ'. അവൻ പറഞ്ഞു: 'അമ്മേ, കൈ നിവർത്താൻ പറ്റില്ല. എന്റെ കൈയ്യിൽ ശർക്കര ഉണ്ട്. കൈ നിവർത്തിയാൽ അതു കുടത്തിൽ വീണു പോകും'. ചെറിയ കാര്യങ്ങളോടുള്ള ആസക്തി, വലിയ ദോഷങ്ങൾക്കു കാരണം ആകാം. 'ശർക്കര' സമാനമായ ദുഃശീലങ്ങളും, ദുർവാശികളുമാണ് പലരുടെയും വിജയ യാത്രകൾക്കു വിഘ്നാതം സൃഷ്ടിക്കുന്നത്. പരാജിതരുടെ സുവിശേഷങ്ങളിലൂടെ സഞ്ചരിച്ചാൽ, ഒരു കാര്യം മനസ്സിലാകും: അവരാരും തട്ടി വീണത്, വലിയ പാറക്കെട്ടുകളിൽ അല്ല, ചെറിയ ഉരുളൻ കല്ലുകളിൽ ആണ്. മറ്റാരും അറിയാത്ത, സ്വകാര്യ ജീവിതത്തിലെ വീഴ്ചകളാണ്, പല വൻ തകർച്ചകളുടെയും, പിന്നാമ്പുറ രഹസ്യം. ഓരോ ഉദ്യമത്തിനു മുമ്പും, ഓരോരുത്തരും അവരവരോടു ചോദിക്കേണ്ട രണ്ടു ചോദ്യങ്ങളുണ്ട്: തുടങ്ങേണ്ടത് എന്തൊക്കെ?

തിരുത്തേണ്ടത് എന്തൊക്കെ? തുടക്കം എങ്ങനെ യായിരിക്കണമെന്ന്, അതേ മേഖലയിലെ മുൻ ജേതാക്കളോടും, വിദഗ്ദരോടും ചോദിച്ചാൽ, പറഞ്ഞു തരും. തിരുത്തേണ്ടവ എന്തൊക്കെ എന്നത്, സ്വയം ചോദിക്കണം. വേണ്ടാത്ത കാര്യങ്ങൾ ഉപേക്ഷിച്ചാൽത്തന്നെ, സ്വാഭാവികമായി വന്നു ചേരുന്ന വിജയങ്ങൾ ഏറെ ആയിരിക്കും. ആന്തരീക ബലഹീനതകളുടെ അനന്തര ഫലമായിരിക്കും, വീഴ്ചകൾ പലതും. കുരുക്കിലകപ്പെടുന്നവർക്ക്, രണ്ടു സാദ്ധ്യതകളാണ് ഉള്ളത്: ഒന്നുകിൽ, ആ കുരുക്കിൽ അവസാനിക്കുക. അല്ലെങ്കിൽ, എന്തു വില കൊടുത്തും, അതിൽ നിന്നു രക്ഷപെടുക. എല്ലാ രക്ഷപെടലുകളും, ചില മുറിപ്പാടുകൾ അവശേഷിപ്പിക്കും. ഭാവിയിൽ വീഴ്ചകളിൽ ചെന്നുപെടുന്നതിനു എതിരേയുള്ള അപായ സൂചനകളായി അവ നിലകൊള്ളണം. ഒന്നിലും അകപ്പെടാതിരിക്കാൻ മാത്രം, വിവേകമോ, വിശുദ്ധിയോ, ആർക്കും ഉണ്ടാകില്ല. വളരെ സുരക്ഷിതമെന്നു കരുതിയ കുരുക്കുകളിൽ പെട്ടു കഴിയുമ്പോഴാകും, അവയുടെ ആഴവും അപകടവും മനസ്സിൽ ആകുക. രക്ഷപെടുമ്പോൾ സംഭവിക്കാൻ സാദ്ധ്യതയുള്ള ചെറിയ പരുക്കുകളെ പേടിച്ച്, അവിടെത്തന്നെ തുടരാൻ ശ്രമിച്ചാൽ, ആത്മ നാശമായിരിക്കും ഫലം. ദുശീലങ്ങളെ ഉപേക്ഷിക്കണം. എങ്കിൽ, അതിനാവശ്യമായ തീരുമാന ശേഷിയും, ഇച്ഛാശക്തിയും അനിവാര്യം ആണ്. അതിലൂടെ മാത്രമേ കുരുകളിൽ കുടുങ്ങിപ്പോകാതിരിക്കാൻ ആകൂ.

പ്രിയപ്പെട്ട കുഞ്ഞുങ്ങളേ കേരളം പ്രത്യേകിച്ച് കുട്ടികളും യുവാക്കളും ലഹരിക്കടിമകളാകുന്നു എന്ന വാർത്തയാണ് ഇപ്പോൾ അധികമായി നമ്മൾ കേട്ടുകൊണ്ടിരിക്കുന്നത്. തീരെ ചെറിയ കുട്ടികളെപോലും ലഹരിയുടെയും, ലഹരി വ്യാപാരത്തിന്റെയും കണ്ണികളാക്കിക്കൊണ്ട് തഴച്ചുവളരുന്ന ലഹരിമാഫിയായുടെ പിടിയിലാണ് കേരളം എന്ന വാർത്ത മാതാപിതാക്കളെ ആശങ്കയിലാഴ്ത്തുന്നു. ഒരു മിഠായി പോലും വിശ്വസിച്ച് വാങ്ങി കഴിക്കുവാൻ സാധിക്കാത്ത ഈ കാലത്ത് നിങ്ങൾ പൂർണ്ണ ജാഗ്രത പാലിക്കേണ്ടിയിരിക്കുന്നു. ചില ആഴ്ചകൾക്കു മുമ്പ് കേവലം 14 വയസ്സുള്ള ഒൻപതാം ക്ലാസ്സിൽ പഠിക്കുന്ന പെൺകുട്ടി ലഹരി പദാർത്ഥങ്ങളുടെ 'കാരിയർ' ആയി പോലീസ് പിടിയിലായത് നാം ഞെട്ടലോടെയാണ് കണ്ടത്. ഈ ഭൂമിയിലെ ജീവിതം ദൈവം തന്നിരിക്കുന്ന വരദാനമാണെന്നും, അത് ഒരു പ്രാവശ്യം മാത്രം ലഭിക്കുന്നതാണെന്നും നിങ്ങൾ

ഓർക്കണം. നിങ്ങളെക്കുറിച്ച് ദൈവത്തിന് വലിയ പദ്ധതികളുണ്ട്, നിങ്ങളുടെ രക്ഷകർത്താക്കൾക്ക്, നമ്മുടെ സഭയ്ക്ക്, രാഷ്ട്രത്തിന് നിങ്ങളെക്കുറിച്ച് വലിയ പ്രതീക്ഷകളുണ്ട്, അത് ഫലവത്താക്കേണ്ട ഉത്തരവാദിത്വം നിങ്ങൾക്കാണെന്ന് നിങ്ങൾ മറക്കരുത്. നിങ്ങളുടെ ജീവിതം മാനസിക രോഗ ചികിത്സാ കേന്ദ്രങ്ങളിലോ, ജയിലറകളിലോ തളയ്ക്കപ്പെടേണ്ടതല്ല, നിങ്ങളുടെ സന്തോഷങ്ങൾ ലഹരിയുടെ മുമ്പിൽ അടിയറ വെയ്ക്കേണ്ടതല്ല. ആയതിനാൽ ദൈവം നിങ്ങൾക്കു നൽകിയിരിക്കുന്ന ബുദ്ധി, കഴിവുകൾ, സമയങ്ങൾ ഒക്കെ ഉപയോഗിച്ച് ജീവിതം സുന്ദരമാക്കുക. ലഹരിയോട്, നിങ്ങളുടെ ജീവിതത്തെ തകർത്തു കളയുവാൻ സാദ്ധ്യതയുള്ള എല്ലാ തിന്മകളോടും 'ചീ' പറയുവാൻ നിങ്ങൾ കഴിവുള്ളവരാവുക, പ്രാർത്ഥനയുള്ളവരാവുക ദൈവാത്മാവ് നിങ്ങളെ നയിക്കട്ടെ.

ജൂൺ 16 മുതൽ 29 വരെ ശ്ലീഹാ നോമ്പ് ദിനങ്ങളാണെന്ന് നിങ്ങൾക്കറിയാമല്ലോ. 12 ശ്ലീഹന്മാരേയും, പൗലോസ് ശ്ലീഹായേയും ഓർക്കുന്ന നാളുകൾ. ക്രിസ്തുവിനു വേണ്ടി ജീവൻ ബലിയർപ്പിച്ച ശ്ലീഹന്മാരുടെ ജീവിതം നമുക്ക് മാതൃകയാക്കാം. മണിപ്പൂരിൽ നടക്കുന്ന കലാപങ്ങളെക്കുറിച്ച് നിങ്ങൾ കേൾക്കുന്നുണ്ടല്ലോ. അനേകം ക്രൈസ്തവ ദൈവാലയങ്ങൾ തകർക്കപ്പെട്ടു. ഭവനങ്ങൾ, പ്രിയപ്പെട്ടവർ ഒക്കെ നഷ്ടപ്പെട്ട അവിടുത്തെ നമ്മുടെ പ്രിയപ്പെട്ടവർക്കായി നമുക്ക് പ്രാർത്ഥിക്കാം.

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

നിങ്ങളുടെ സ്വന്തം

ജൂലിചേച്ചി

## സ്നേഹാമൃതം പാലിയേറ്റീവ് കെയർ

മലങ്കര ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസന അധിപൻ അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ 08.12.2022 -ലെ ഇ24/2022 നമ്പർ കൽപ്പനപ്രകാരം ഭദ്രാസനത്തിൽ പ്രവർത്തിച്ചുവരുന്ന പാലിയേറ്റീവ് കെയർ പദ്ധതിയാണ് സ്നേഹാമൃതം പാലിയേറ്റീവ് കെയർ.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ പള്ളികളിൽ തീവ്രരോഗത്താലും വാർദ്ധക്യസഹജമായ അസുഖം മൂലവും വിഷമമനുഭവിക്കുന്ന ഇടവക ജനങ്ങൾക്കായി രൂപീകരിച്ച ഒരു പദ്ധതിയാണിത്. രോഗികൾക്ക് ആവശ്യമായ ഹോസ്പിറ്റൽ ബെഡ്, എയർ ബെഡ്, വീൽച്ചെയർ, വോക്കർ, ഡയപ്പറുകൾ മുതലായവ ഇതിന്റെ പ്രവർത്തകർ ആവശ്യമുള്ളവർക്ക് വീടുകളിൽ എത്തിച്ചു നൽകുന്നു. ഇടവക വികാരിമാർ, ആവശ്യം ഡിസ്ട്രിക്ട് കോ-ഓർഡിനേറ്റർമാരെ അറിയിച്ചാൽ അവർ അത് വീടുകളിൽ എത്തിക്കും. ഈ പദ്ധതിയുടെ വിജയത്തിനായി ഭദ്രാസനത്തിലെ എല്ലാവരുടെയും സഹായ സഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

| | | | |
|---|---|---|---|
| ഭദ്രാസന കോ-ഓർഡിനേറ്റർ | - | ഫാ. ഗീവർഗീസ് കോശി | 9446273773 |
| ഭദ്രാസന സെക്രട്ടറി | - | രാജൻ മത്തായി | 9447095890 |
| | | **ഡിസ്ട്രിക്ട് കോ-ഓർഡിനേറ്റർ** | |
| ചെങ്ങന്നൂർ | - | ഫാ. ജോർജ് ഏബ്രഹാം | 9495441661 |
| ഇടവങ്കാട് | - | ഫാ. ജാൾസൺ പി. ജോർജ് | 9539867510 |
| പന്തളം | - | ഫാ. ജോബിൻ സാമുവേൽ | 8943363019 |
| പുത്തൻകാവ് | - | ഫാ. തോമസ് വർഗീസ് കടവിൽ | 9447776146 |
| ഉമയാറ്റുകര | - | ഫാ. ജിജോ കെ. ജോയ് | 9446704451 |

1. ആദ്യത്തെ പേർഷ്യൻ കുടിയേറ്റക്കാരെ വിളിക്കുന്ന പേര് എന്ത് ?
2. ആദ്യത്തെ പേർഷ്യൻ കുടിയേറ്റക്കാർ വന്നത് എവിടെ നിന്ന് ?
3. ക്നാനായക്കാരോടൊപ്പം വന്ന മെത്രാൻ ആര് ?
4. പേർഷ്യയിൽ അഭിഷേകം ചെയ്യപ്പെട്ട ഒരു മെത്രാനെ കോസ്മസ് കണ്ട സ്ഥലം ഏത് ?
5. പേർഷ്യയിൽ നിന്നും വന്ന മിഷനറിമാരുടെ കൈവശമുണ്ടായിരുന്ന വസ്തുക്കൾ ഏവ ?
6. ഗുരവികോർത്തന് ലഭിച്ച ബഹുമതി എന്ത് ?
7. പേർഷ്യൻ സഭയുടെ തകർച്ചയ്ക്ക് ആരംഭം കുറിച്ചത് എന്നുമുതൽ ?
8. 14-ാം നൂറ്റാണ്ടിൽ മലങ്കര സന്ദർശിച്ച ജോൺ മരിഞ്ഞോളി താമസിച്ചിരുന്നത് എവിടെ ?
9. വേദവായനക്കുറിപ്പ് രചിച്ച വർഷം ?
10. വേദവായനക്കുറിപ്പ് രചിച്ചത് ആര് ?
11. കേരളത്തിലെ ക്രിസ്ത്യാനികളെ ആദ്യം മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്നു രേഖപ്പെടുത്തിയത് ആര് ?
12. മലങ്കരസഭ വാസ്കോഡഗാമയ്ക്ക് നൽകിയ വിലയേറിയ സമ്മാനം എന്ത് ?
13. ഭാരത ക്രിസ്ത്യാനികളെ കത്തോലിക്കാ സഭയിൽ ചേർക്കുവാൻ യത്നിച്ച ആദ്യത്തെ ഗോവാ ബിഷപ്പ് ആര്?
14. 1559ൽ മലങ്കരയിലുണ്ടായിരുന്ന സുറിയാനി മെത്രാൻ ആര് ?
15. മാർ ജോസഫിനെ പിന്തുണച്ച രാജ്ഞി ആര് ?
16. യൂറോപ്പിലേക്ക് നാടുകടത്തപ്പെട്ട് അവിടെ മരണപ്പെട്ട മെത്രാൻ ആര് ?
17. അങ്കമാലി മഹായോഗം വിളിച്ചുകൂട്ടിയത് ആര്?
18. മലങ്കരയിൽ ഭരണം നടത്തിയ അവസാനത്തെ പേർഷ്യൻ മെത്രാൻ ആര് ?
19. ഉടമ്പടിയ്ക്കൊപ്പം ബിഷപ്പ് മെനസിന് അയച്ച എഴുത്തുകൾ ആരുടെയെല്ലാം ?
20. മെനസിന്റെ കാലത്ത് സഭ ഉപയോഗിച്ചു വന്നിരുന്ന തക്സകൾ ആരുടെ ആയിരുന്നു ?
21. കേരള ക്രൈസ്തവരുടെ പീഢനകാലം എന്നറിയപ്പെടുന്ന കാലഘട്ടം ഏത് ?
22. ഇന്ത്യയിലെ കൽക്കദൂൻ എന്നറിയപ്പെടുന്ന സുന്നഹദോസ് ഏത് ?
23. പോർട്ടുഗൽ രാജാവിന് നൽകിയ ബഹുമതി എന്ത്?
24. ഉദയംപേരൂർ സുന്നഹദോസ് നിശ്ചയങ്ങൾ എത്ര?
25. കൊഴുക്കട്ടയ്ക്കുള്ളിൽ സ്വർണ്ണനാണയം വച്ച് നൽകിയ സ്ഥലം ഏത് ?
26. ബിഷപ്പ് മെനസിസ് മലങ്കരയിൽ നിയമിച്ച ജസ്വീത്ത് ബിഷപ്പ് ആര് ?
27. സമാധാനത്തിലൂടെ സഭയെ നയിച്ച ഏക ആർച്ച് ബിഷപ്പ് ആര് ?
28. ഗോവയിൽ രണ്ട് പുരാതന പേർഷ്യൻ കൽക്കുരിശുകൾ കണ്ടെത്തിയ സ്ഥലം ?
29. മദ്ധ്യകാലഘട്ടത്തിൽ കേരളത്തിലുണ്ടായ നൃത്തരൂപം ഏത് ?

## ഉത്തരങ്ങൾ ക്വിസ് 9

1. തോമസ് അർക്കദ്യാക്കോനെ
2. വി. പട്ടംകൊട, വി. തൈലാഭിഷേക കൂദാശ
3. മാർത്തോമ ക
4. മൈലാപ്പൂർ
5. പകലോമറ്റം
6. മാർ ജേക്കബ്
7. മാർ ജോസഫും, മാർ അബ്രഹാമും
8. ഇന്ത്യക്കാരനായ ജോസഫിന്റെ സഞ്ചാര കഥകൾ
9. അബൂശാലിഹ്
10. മണിഗ്രാമം, അഞ്ചുവണ്ണം
11. പോപ്പ് പോൾ കക
12. ഗീവറുഗീസ് അർക്കദിയാക്കോൻ
13. കടുത്തുരുത്തി പള്ളിയിൽ
14. 54 (1599-1653)
15. മൈലാപ്പൂരിൽ
16. 25000 ജനങ്ങളും 633 വൈദീകരും
17. മകരം 3
18. ഇടപ്പള്ളി പള്ളിയോഗം (ഫെബ്രുവരി 5, 1653)
19. ഗോവൻ
20. മാർക്കോ പോളോ
21. വടക്കൻ മെസപ്പൊട്ടാമിയായിലേക്ക്
22. മൈലാപ്പൂർ,കൊല്ലം
23. ഗുവെയാ
24. മാർ അബ്രഹാം
25. 6
26. ഫ്രാൻസിസ് റോസ്
27. 813
28. സ്ഥാനു രവിവർമ്മ
29. സാൻതോം പള്ളി, മൈലാപ്പൂർ
30. കപ്പൽ

വിജയി : ജോയ്സ് ഉമ്മൻ കാരയ്ക്കാട്

ഫാ. പി. കെ. കോശി
(ഭദ്രാസന സെക്രട്ടറി)



പരിശുദ്ധ സഭയുടെ മാമോദീസായാകുന്ന പെന്തിക്കോസ്തി പെരുന്നാളിലൂടെ പ്രാപിച്ച പാറക്കലിത്താ റൂഹായുടെ ആവാസത്താൽ കൂടുതൽ വിശുദ്ധിയും തേജസ്സും പ്രാപിച്ചും സഭാ ജീവിതം നയിപ്പാൻ ദൈവം കൃപ നൽകട്ടെ.

പുതിയ അദ്ധ്യയനവർഷം ആരംഭിച്ചിരിക്കുന്നുവല്ലോ. സമാധാനാന്തരീക്ഷം നഷ്ടമാകുന്ന ഈ കാലഘട്ടത്തിൽ നമ്മുടെ വിദ്യാഭ്യാസമേഖലയിലൂടെ പുതിയ തലമുറ കൂടുതൽ പ്രശോഭിക്കാൻ കഴിയട്ടെ. എല്ലാ വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും പ്രത്യേകിച്ച് നവാഗതരായ വിദ്യാർത്ഥികൾക്കും നന്മ നേരുന്നു.

കഴിഞ്ഞ ഒരു വർഷത്തെ വിദ്യാഭ്യാസത്തിന്റെ പൂർത്തീകരണമായി വിവിധ പരീക്ഷകളിൽ A+ മുതൽ ഉന്നതവിജയം നേടിയ എല്ലാ വിദ്യാർത്ഥികളെയും അഭിനന്ദിക്കുകയും മെത്രാസനത്തിന്റെ ആശംസകൾ അറിയിക്കുകയും ചെയ്യുന്നു. പരാജിതരായ വിദ്യാർത്ഥികൾ കൂടുതൽ ശ്രദ്ധയോടെ പഠിച്ച് തുടർപഠനത്തിന് യോഗ്യരാകട്ടെ.

റോമിലെ പൊന്തിഫിക്കൽ ഗ്രീഗോറിയൻ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ് കരസ്ഥമാക്കിയ നമ്മുടെ ഭദ്രാസനത്തിലെ കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ഇടവകാംഗമായ ബ. ഡോ. വിവേക് വർഗീസ് അച്ചൻ മടങ്ങിവന്ന് നമ്മുടെ ഭദ്രാസന പ്രവർത്തനത്തിലേക്ക് ചേർന്നിരിക്കുന്നു. MGOCSM വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായി നിയോഗം ഏറ്റെടുത്തിരിക്കുന്ന ഈ സന്ദർഭത്തിൽ പുതിയ ഉത്തരവാദിത്വങ്ങൾക്ക് എല്ലാ അഭിനന്ദനങ്ങളും കർത്തവ്യ പൂർത്തീകരണത്തിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ത്രിദിന ആഗോള വൈദികസംഗമത്തിൽ നമ്മുടെ വൈദികനേതൃത്വത്തിന്റെ പൂർണ്ണ പങ്കാളിത്വം ലഭിച്ചതിൽ നന്ദി അറിയിക്കുന്നു. ഭദ്രാസന MGOCSM ന്റെ ആഭിമുഖ്യത്തിൽ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ പഠനോപകരണങ്ങളും ആവശ്യമായിരിക്കുന്ന മറ്റ് സഹായങ്ങളും നൽകുകയുണ്ടായി. യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ Job Orientation ന്റെ ഭാഗമായി നടത്തപ്പെട്ട PSC Coaching Class ന് ഡോ. ഐെയ്പരു ജോൺ, ഡോ. രതീഷ് കുമാർ എന്നിവർ നേതൃത്വം നൽകി. മർത്തമറിയം സമാജത്തിന്റെ യൂണിറ്റ് സെക്രട്ടറിമാർക്കായി അർദ്ധദിന സമ്മേളനം ബഥേൽ അരമന കോൺഫറൻസ് ഹാളിൽ നടത്തപ്പെട്ടു.

നമ്മുടെ സഭയുടെ ഫിനാൻസ് കമ്മറ്റിയുടെ നേതൃത്വത്തിലുള്ള പരിശീലന ക്ലാസ്സ് ആലാ സെന്റ് ജോർജ്, ഇടനാട് സെന്റ് മേരീസ്, മാന്തളിർ സെന്റ് തോമസ്, ബഥേൽ മാർ ഗ്രീഗോറിയോസ്, ഓതറ സെന്റ് ജോർജ് ദയറാ എന്നിവിടങ്ങളിലായി നടത്തപ്പെടുമ്പോൾ അതാത് ഡിസ്ട്രിക്ടുകളിലെ ഇടവകകളിൽ നിന്നും ബ. വൈദികരും, ഭരണസമിതി അംഗങ്ങളും, ഓഡിറ്റർമാരും, ഓഫീസ് ജീവനക്കാരും താൽപ്പര്യമുള്ള ഇടവകാംഗങ്ങളും സംബന്ധിക്കണം. ഇടവകയുടെ കണക്കുകൾ സർക്കാർ കാലാകാലങ്ങളിൽ എടുത്തിരിക്കുന്ന നിയമങ്ങൾക്കനുസൃതമായി കൈകാര്യം ചെയ്യാനും കഴിയട്ടെ.

ഇടവകകളുടെ 2022-2023 കാലഘട്ടത്തിലെ വാർഷിക തെരട്ടും അനുബന്ധ കാര്യങ്ങളും അതാത് ഇടവക സമിതികളിൽ അംഗീകരിച്ച് നിശ്ചിത സമയത്തിനുള്ളിൽ (2023 ജൂൺ 15 ന് മുമ്പ്) തന്നെ മെത്രാസന കേന്ദ്രത്തിൽ എത്തിക്കുവാൻ ബ. വികാരിമാരും, ട്രസ്റ്റിമാരും ശ്രദ്ധിക്കാൻ താൽപ്പര്യപ്പെടുന്നു.

ജൂൺ മാസം 16-ാം തീയതി മുതൽ ശ്ലീഹാ നോമ്പ് ആരംഭിക്കുകയാണല്ലോ. പരിശുദ്ധ ശ്ലീഹന്മാർ സ്വർഗ്ഗരാജ്യ കെട്ടുപണിയിൽ ഇട്ടിരിക്കുന്ന വിശ്വാസമാകുന്ന അടിസ്ഥാന കല്ലുകൾക്ക് ഇളക്കം തട്ടാതെവണ്ണം അവരുടെ മദ്ധ്യസ്ഥതയിൽ അഭയപ്പെടാം.

ജൂലൈ 3 ഭാരത അപ്പോസ്തോലനായ വി. മാർത്തോമ്മാശ്ലീഹായുടെ ദുക്റോനോ ആണല്ലോ. നമ്മെ സുവിശേഷത്തിൽ ജനിപ്പിച്ച പിതാവിന്റെ മദ്ധ്യസ്ഥതയിൽ സങ്കേതപ്പെടാം.

മെത്രാസനത്തിന്റെ തുടർപ്രവർത്തനങ്ങളിൽ ആവശ്യമായ എല്ലാ പ്രാർത്ഥനയും സഹായ സഹകരണങ്ങളും ദൈവനാമത്തിൽ ആവശ്യപ്പെടുന്നു.

**പ്രതിരോധ വകുപ്പിൽ സയന്റിസ്റ്റ് ആയി നിയമിതനായ പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗമായ കുന്നുംപുറത്ത് ഡോ. ജിബി ജോർജ്ജിന്റെ മകൻ ജെബിൻ ജെ. കുന്നുംപുറത്തിന് ബഥേൽ പത്രികയുടെ അഭിനന്ദനങ്ങൾ**

